

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

# MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 26 THE ONLINE OFFICIAL NEWS BULLETTIN 2022 June 25


SEASON OF PENTECOST | പെന്തിക്കോസ്തികാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 26 ♪2 3rd Sunday after Pentecost | 27 ♪6 Comme. of St. Cyril of Alexandria | 28 ♪2 | 29 ♪5 ✝ Feast of St. Peter and St. Paul | 30 ♪8 Tresar slihe qadise Feast of the Twelve Apostles | 1 ♪6 | 2 ♪2 |



റോമിൽ നടന്ന കത്തോലിക്കാ സഭയും ഓറിയന്റൽ ഓർത്തഡോക്സ് സഭയും തമ്മിലുള്ള അന്താരാഷ്ട്ര ജോയിന്റ് കമ്മീഷന്റെ 18-ാമത് യോഗത്തിൽ മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ചു ഡോ. യുഹാനോൻ മാർ ദിമിത്രിയോസ് മെത്രാപ്പോലീത്താ പങ്കെടുത്തു.

## ഓർത്തഡോക്സ് സഭാ അസോസിയേഷൻ തെരഞ്ഞെടുപ്പ്: നാമനിർദ്ദേശപത്രിക വിതരണം ആരംഭിച്ചു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ 2022-27 ലേക്കുള്ള വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി തെരഞ്ഞെടുപ്പിനുള്ള നാമനിർദ്ദേശ പത്രികകളുടെ വിതരണം ദേവലോകം കാതോലിക്കേറ്റ് ഓഫീസിൽ ആരംഭിച്ചു. ജൂലൈ 19 വരെ നാമനിർദ്ദേശപത്രിക സമർപ്പിക്കാവുന്നതാണ്. അസോസിയേഷൻ പ്രതിനിധികളുടെ അന്തിമ പട്ടിക ജൂലൈ 4-ന് പ്രസിദ്ധീകരിക്കും. ഓഗസ്റ്റ് 4-ന് പത്തനാപുരം മൗണ്ട് താബോർ ദയറായിലെ തോമാ മാർ ദീവന്നാസ്യോസ് നഗറിൽ അസോസിയേഷൻ യോഗം ചേരും.



ചെങ്ങന്നൂർ ഭദ്രാസന സണ്ടേസ്കൂൾ വേദപ്രവീൺ ഗ്രാജ്വേഷൻ സെറിമണി.



മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ആലോചനയോഗം പത്തനാപുരത്ത് താബോർ ദയറയിൽ വച്ച് നടന്നു. അസോസിയേഷൻ യോഗത്തിന്റെ ഓഫിസ് സമുച്ചയം ഉദ്ഘാടനവും ചെയ്തു. കുറിയാക്കോസ് മാർ ക്ലീമിസ്, സഖറിയാസ് മാർ അന്തോണിയോസ്, യാക്കോബ് മാർ ഐറേനിയോസ്, യൂഹാനോൻ മാർ തേവോദോറോസ്, മലങ്കരസഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഭദ്രാസന സെക്രട്ടറിമാർ, സഭ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, താബോർ ആശ്രമ അംഗങ്ങൾ, വൈദികശ്രേഷ്ഠർ, കൗൺസിൽ അംഗങ്ങൾ, പള്ളി പ്രതിനിധികൾ തുടങ്ങിയവർ പങ്കെടുത്തു



## സ്നേഹസ്പർശം ഭവന നിർമ്മാണ പദ്ധതി

പ. പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായുടെ സ്മരണാർത്ഥം സൗത്ത് വെസ്റ്റ് അമേരിക്കൻ ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ സെന്റ് പോൾസ് ഓർത്തഡോക്സ് ചർച്ച് ഓഫ് ഗ്രേയിറ്റർ ഓർലാൻഡോ - ഫ്ളോറിഡാ നിർമ്മിച്ചു നൽകുന്ന ഭവനം ഇടുക്കി ഭദ്രാസനത്തിലെ ഉപ്പുതറ സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയിലെ ഒരു കുടുംബത്തിന് തണലേകി. ഭവനത്തിന്റെ കൂദാശയും താക്കോൽ ദാനവും ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. സഖറിയാ മാർ അപ്രേം നിർവ്വഹിച്ചു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






## "മനുഷ്യപുത്രൻ നിമിത്തം മനുഷ്യർ നിങ്ങളെ ദ്വേഷിച്ചു ദുഷ്ടരാക്കി നിന്ദിച്ചു തള്ളുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ, ആ നാളിൽ സന്തോഷിച്ചു തുള്ളുവിൻ, നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വലിയത്" (വി. ലൂക്കോസ് 6:22-23)



### ഡോ. ഗീവർഗീസ് മാർ യൂലിയോസ്

വി. ശ്ലീഹാ നോമ്പിന്റെ അവസാനത്തിൽ പ. പത്രോസ്, പൗലൂസ് ശ്ലീഹന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ ആഘോഷിച്ചശേഷം പെരുന്നാളിന്റെ രണ്ടാം ദിനത്തിൽ ലോകമെമ്പാടും ക്രിസ്തുവിന്റെ സാക്ഷികളായി വിവിധ കാലങ്ങളിൽ വിവിധ സഹചര്യങ്ങളിൽ നിന്ദയും പീഡയും ഒടുവിൽ മരണവും സഹിച്ച എല്ലാ അപ്പോസ്തോലന്മാരെയും ജൂൺ 30-ന് പ. സഭ ഓർത്ത് അവരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ ആഘോഷിക്കുന്നു. ഒപ്പം തന്നെ ഈ വർഷം ജൂൺ 30 വി. പെന്തിക്കോസ്തിക്കുശേഷമുള്ള മൂന്നാമത് ഞായറാഴ്ചയുമാണല്ലോ.

ഈ രണ്ട് ദിവസങ്ങളിലെയും വേദവായനകളും പ്രാർത്ഥന-ധ്യാനങ്ങളും യേശുക്രിസ്തുവിന്റെ അപ്പോസ്തോലന്മാരായി തീരുന്നവരുടെ അനുഭവങ്ങളെയാണ് വർണ്ണിക്കുന്നത്. താൻ വിളിച്ചു ചേർത്ത് അനുഗ്രഹിച്ച് അവരെ അയയ്ക്കുന്നതിനു മുമ്പായി അവർക്കു കൊടുക്കുന്ന ഉപദേശത്തിലാണ് "മനുഷ്യപുത്രൻ നിമിത്തം മനുഷ്യൻ നിങ്ങളെ ദ്വേഷിച്ചു ഭ്രഷ്ടരാക്കി തള്ളുമ്പോൾ, ഭാഗ്യവാന്മാരാണെന്നും അപ്പോൾ നിങ്ങളുടെ പ്രതിഫലം സ്വർഗ്ഗത്തിൽ വർദ്ധിക്കുന്നതിനാൽ നിങ്ങൾ സന്തോഷിച്ചു ആനന്ദിപ്പിൻ" എന്നും കർത്താവ് അവരോട് പ്രവചനമായി പറയുന്നത്.

അപ്പോസ്തോലികത അഥവാ അയയ്ക്കപ്പെടുന്ന അവസ്ഥ എന്നാൽ സ്വയം വെറുമയാക്കപ്പെടുന്ന അനുഭവമാണെന്ന് കർത്താവ് പഠിപ്പിക്കുന്നു. നിങ്ങൾ ലോകത്തിന്റെ ഉപ്പാകുന്നുവെന്നും വെളിച്ചമാകുന്നുവെന്നും പറയുമ്പോൾ ആയത് വ്യാഖ്യാനിക്കുക അത്ര എളുപ്പമല്ല. അലിഞ്ഞ് ഇല്ലാതാകുമ്പോളാണ് ഉപ്പ് പ്രയോജനമുള്ളതായി തീരുന്നത്; രസം പകരുന്നത്. ക്രിസ്തുവിനുവേണ്ടി അയയ്ക്കപ്പെടുന്നവന്റെയും അടിസ്ഥാന ഭാവം ഇതായിരിക്കണം. സ്വയം ദ്രവിക്കുമ്പോൾ, അലിയുമ്പോൾ അതിൽ നിന്നുള്ള ഊർജ്ജം മറ്റുള്ളവയെ ശക്തീകരിക്കുന്നു. പ്രകാശത്തിന്റെയും തത്വം ഇതാണല്ലോ. പ്രകാശത്തിന്റെ ആരംഭം അഗ്നിയിൽ നിന്നാണ്. അഗ്നി ഉണ്ടാകണമെങ്കിൽ ഒരു എരിഞ്ഞടങ്ങൽ ആവശ്യമാണ്. അതിൽ നിന്നും ഉയരുന്ന പ്രകാശം ചുറ്റുപാടിനെ പ്രകാശപൂരിതമാക്കുന്നു. എന്നാൽ എരിയുന്ന വസ്തുവാകട്ടെ സ്വയം ഇല്ലാതാകുന്നു. കത്തുന്ന മെഴുകുതിരിയും എണ്ണയും ഒക്കെ ഇതാണല്ലോ സൂചിപ്പിക്കുന്നത്.

പ. അപ്പോസ്തോലന്മാരുടെ അവസ്ഥയും വ്യത്യസ്തമായിരുന്നില്ല. അവർ സഭയുടെ വളർച്ചയ്ക്കു വളമായി ഭവിച്ചുവെന്നാണ് പ്രാർത്ഥനകളിൽ കാണുന്നത്. "ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചുകൊള്ളേണം എന്നു വിചാരിക്കാതെ ദാസരൂപം എടുത്തു മനുഷ്യസാദൃശ്യത്തിലായി തന്നത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നെത്താൻ താഴ്ത്തി, മരണത്തോളം, ക്രൂശിലെ മരണത്തോളം തന്നേ, അനുസരണമുള്ളവനായിരുന്ന" തങ്ങളുടെ ഗുരുവിനാലാണ് അവർ അയയ്ക്കപ്പെട്ടത്. നിത്യജീവന്റെ അടിസ്ഥാനം മറ്റുള്ളവർക്കുവേണ്ടി മരണം വരിക്കുക എന്നാണെന്ന് ഗോതമ്പുമണിയുടെ ഉപമയിലൂടെ പഠിപ്പിക്കുകയും സ്വന്ത ജീവിതം കൊണ്ട് കാണിക്കുകയും ചെയ്ത ഗുരുവിന്റെ ശിഷ്യന്മാരാണവർ.

യഹോവയായ ദൈവം അബ്രഹാമിന് നൽകുന്ന കല്പനയാണ് വി. ശ്ലീഹന്മാരുടെ പെരുന്നാളിലെ ആദ്യ പഴമ വായന (ഉല്പത്തി 12 1:9). "നീ നിന്റെ ദേശത്തെയും ചാർച്ചക്കാരേയും വിട്ട് ഞാൻ നിന്നെ കാണിപ്പാനിരിക്കുന്ന ദേശത്തേക്കു പോവുക. ഞാൻ നിന്നെ വലിയൊരു ജാതിയാക്കും, നിന്നെ അനുഗ്രഹിച്ച് നിന്റെ പേർ വലുതാക്കും. നീ ഒരു അനുഗ്രഹമായിരിക്കും. നിന്നാൽ ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടും." പഴയനിയമത്തിലെ ഈ അയയ്ക്കപ്പെടലിന്റെ പൂത്തീകരണം അഥവാ അബ്രഹാമിന് നൽകപ്പെട്ട ആ പ്രവചനത്തിന്റെ അർത്ഥം വി ശ്ലീഹന്മാരുടെ അയക്കപ്പെടൽ വെളിവാക്കപ്പെടുന്നു. ക്രിസ്തുവാകുന്ന പ്രകാശം വി. ശ്ലീഹന്മാരിലൂടെ സർവ്വലോകത്തിനും അനുഗ്രഹ കാരണമായി ഭവിക്കുകയും വി. സഭയിലൂടെ അത് തലമുറകളിലേക്ക് കരുതപ്പെടുകയും ചെയ്യുന്നു. വചനമാകുന്ന ഉപ്പ് ലോകത്തെ മുഴുവൻ രസമുള്ളതും ജീവനും ചൈതന്യവുള്ളതുമായി നിലനിർത്തുന്നു.




നോഹയോട് യഹോവ നിർമ്മിക്കുവാൻ ആവശ്യപ്പെട്ട പെട്ടകവും, മോശ ദൈവകല്പനയാൽ നിർമ്മിച്ച സാക്ഷ്യപെട്ടകവും വി. സഭയുടെ സൂചനകളാണെന്ന് അറിയാമല്ലോ. അവയുടെ യാത്രകളെയും പ. ശ്ലീഹന്മാരുടെ സുവിശേഷയാത്രയുമായി സാദൃശ്യപ്പെടുത്തി പ. സഭാപിതാക്കന്മാർ പഠിപ്പിക്കുന്നുണ്ട്. വി. ശ്ലീഹന്മാരുടെ അപ്പോസ്തോലികതയിലൂടെ ലോകമെമ്പാടും പ. സഭ പണിയപ്പെടുകയും അവയിൽ ദൈവം നിത്യമായി വസിക്കുകയും ചെയ്യുന്ന ചിത്രമാണ് ഇവിടെ ലഭ്യമാകുന്നത്. വി. സഭയുടെ പള്ളികൂദാശ ക്രമങ്ങളിൽ ഉടനീളം ഈ ആശയം വ്യാഖ്യാനിക്കുന്നുണ്ട്. വിസ്തരഭയത്താൽ ആയതിലേക്ക് കടക്കുന്നില്ല.

വി. ശ്ലീഹന്മാരുടെ പ്രസംഗം കേട്ട് ഹൃദയത്തിൽ കുത്തുകൊണ്ട് ഞങ്ങൾ എന്തു ചെയ്യണം എന്ന് ചോദിക്കുമ്പോൾ "നിങ്ങൾ മാനസാന്തരപ്പെട്ടു നിങ്ങളുടെ പാപങ്ങളുടെ മോചനത്തിനായി ഓരോരുത്തൻ യേശുക്രിസ്തുവിന്റെ

നാമത്തിൽ സ്നാനം ഏല്പിൻ; എന്നാൽ പരിശുദ്ധാത്മാവ് എന്ന ദാനം നിങ്ങൾക്ക് ലഭിക്കും" എന്നാണ് അവർ നൽകുന്ന ഉത്തരം. അവരുടെ വാക്കുകൾ കൈക്കൊണ്ടവർ സ്നാനം ഏറ്റു; സഭയിൽ ചേർന്നു. വിശ്വസിച്ചവർ എല്ലാവരും ഒരുമിച്ചിരുന്ന് അപ്പോസ്തോലന്മാരുടെ ഉപദേശം കേട്ടും കൂട്ടായ്മ ആചരിച്ചും അപ്പം നുറുക്കിയും പ്രാർത്ഥന കഴിച്ചും പോന്നു"വെന്ന് അപ്പോസ്തോല പ്രവൃത്തികളിൽ വി. ലൂക്കോസ് സാക്ഷിക്കുന്നു (2:37-47). അങ്ങിനെ അനസ്യൂതം വളരുന്ന സഭയുടെ ചിത്രം കാണുന്നു.

പ. പൗലൂസ് ശ്ലീഹാ ഗലാത്യർക്ക് എഴുതുമ്പോൾ ഓർമ്മിക്കുന്നതും ശ്രദ്ധേയമാണ്. പതിനാലു വർഷത്തെ സുവിശേഷ പ്രവർത്തനത്തിനുശേഷം അദ്ദേഹം യെരുശലേമിൽ തിരികെയെത്തുന്നു. വി. സഭയുടെ തൂണുകളായി എണ്ണിയിരുന്ന യാക്കോബും കേഫാവും യോഹന്നാനും 'ജാതികളുടെ ഇടയിലെ തങ്ങളുടെ പ്രവർത്തനങ്ങളെ കുറിച്ച് കേട്ടും അറിഞ്ഞും ഇരിക്കയാൽ' പൗലൂസ്സിനേയും ബർന്നബാസിനെയും പ്രോത്സാഹിപ്പിക്കുന്നുവെന്ന സാക്ഷ്യമാണ് അദ്ദേഹം നൽകുന്നത് (ഗലാത്യർ 2:1-10).

സർവ്വ ജാതികളുടെ ഇടയിലും കർത്താവിന്റെ സുവിശേഷം ഏറെ ശക്തിയോടെ വ്യാപിച്ച് പ. സഭ അനുദിനം വളർന്നുകൊണ്ടിരുന്നുവെന്നാണ് ഈ സാക്ഷ്യങ്ങളും മറ്റ് സമകാലീന രേഖകളും അടയാളപ്പെടുത്തിയിരിക്കുന്നത്.

വി. ശ്ലീഹന്മാരുടെ പൊതു ഓർമ്മദിനത്തിലെ പ്രാർത്ഥനകളിൽ ഏറെ ഭംഗിയായി ഇക്കാര്യങ്ങൾ ധ്യാനിക്കുന്നുണ്ട്. "ദൈവം തമ്പുരാനേ! നിന്റെ പ. റൂഹായെ ധരിച്ച് ഭൂതലത്തിലെങ്ങും നിന്റെ സുവിശേഷത്തെ ഘോഷിച്ച് ഇസ്രായേല്യരുടെയും വിജാതീയരുടെയും മുമ്പിൽ നിന്റെ പ. നാമം വഹിച്ച നിന്റെ വി. ശ്ലീഹന്മാരുടെ ഈ ഓർമ്മദിനത്തിൽ യോഗ്യമായവിധം പെരുന്നാൾ കൊണ്ടാടുകയും അവരുടെ മദ്ധ്യസ്ഥ പ്രാർത്ഥനാ ശക്തിയാൽ പിശാചിൽ നിന്നും അവന്റെ സേനകളിൽ നിന്നും ഞങ്ങൾ രക്ഷപ്പെടുന്നതിനും ഞങ്ങളെ യോഗ്യരാക്കണമേ. സ്വർഗ്ഗരാജ്യത്തിൽ അവർക്ക് നീ വാഗ്ദാനം ചെയ്തിട്ടുള്ള ഭാഗ്യങ്ങൾക്കു യോഗ്യരായി അവരോടൊന്നിച്ച് അവരുടെ ഇടയിൽ അവരെപ്പോലെ മഹത്തരമായ നിന്റെ പ്രത്യക്ഷ ദിവസം നിനക്കും നിന്റെ പിതാവിനും വി. റൂഹായ്ക്കും ഞങ്ങൾ സ്തുതി അർപ്പിക്കുന്നു" എന്നാണ് പ്രാരംഭ പ്രാർത്ഥന.

അവരെ ആത്മാവാൽ പരിപൂർണ്ണമാക്കുകയും നിന്റെ സത്യത്താൽ ആയുധം ധരിപ്പിക്കുകയും ചെയ്തവൻ നീയാകുന്നുവെന്നും അങ്ങിനെ അവരുടെ ത്യാഗത്തിന്റെ പൂർത്തിയിൽ പുതിയ ഇസ്രായേലാകുന്ന പ. സഭയുടെ ഗോത്രങ്ങളെ സത്യമായി വിധിക്കുവാൻ നിന്റെ ശ്രേഷ്ഠതയൊടൊന്നിച്ചുള്ള സിംഹാസനങ്ങൾ നീ അവർക്ക് വാഗ്ദാനം ചെയ്തുവെന്നും നിന്നെ അഭിമുഖമായി കാണുന്നതിനാൽ അവരുടെയും വൈഷമ്യങ്ങൾ മാഞ്ഞുപോവുകയും അവർ നിന്നാൽ ക്ഷണിക്കപ്പെട്ട് നിന്റെ പരമാനന്ദവിരുന്നിൽ ഇരിക്കുകയും നിന്റെ ശ്രീഭണ്ഡാരത്തിന്റെ അധികാരം നീ അവർക്കു കൊടുക്കുകയും ചെയ്തുവെന്നും പ്രുമിയോൻ പ്രാർത്ഥനയിൽ നാം ധ്യാനിക്കുന്നു.

"സൃഷ്ടി മുഴുവനിലും സത്യസുവിശേഷം ഘോഷിക്കുവാൻ നീ അവരെ ശക്തീകരിച്ചതിനാൽ പൈശാചിക ശക്തികളെ ഉച്ചാടനം ചെയ്യുവാനും അവിശ്വാസമാകുന്ന മൂടൽമഞ്ഞിനെ ഇല്ലായ്മ ചെയ്യുവാനും സത്യവിശ്വാസത്താൽ ഭൂമിയെ മുഴുവനും ശോഭിപ്പിക്കുവാനും അവർക്ക് സാധിച്ചു. ജലവാഹികളായ ശോഭിതമേഘങ്ങളാകുന്ന വി. ശ്ലീഹന്മാർ ദാഹിച്ചിരുന്ന ആത്മാക്കൾക്ക് ആനന്ദ പനിമഞ്ഞ് നൽകി. ഏദനീയ നീർച്ചാലുകളായ ഇവർ ദൈവത്തിന്റെ കൈപണിയും പട്ടണവുമായ പ. സഭയെ സർവ്വദാ നനച്ച് സന്തോഷിപ്പിക്കുന്നു. സർവ്വജനത്തേയും ഇവർ വി. സ്ലീബായാകുന്ന രക്ഷാവൃക്ഷത്തിലേക്ക് അടുപ്പിച്ച് അവരിൽ അനുഗൃഹീത ഫലങ്ങൾ കായ്ക്കുവാൻ അവരെ പര്യാപ്തമാക്കുന്നു. ഈ ശോഭിത ദീപങ്ങൾ ഭൂമിയിൽ നിന്നും ഇരുണ്ട രാത്രിയെ നീക്കം ചെയ്തു. ഈ വിശിഷ്ട വൈദ്യന്മാർ പരിക്കേറ്റ ദേഹങ്ങൾക്കും രോഗം പിടിച്ച ആത്മാക്കൾക്കും ആത്മീയ ചികിത്സയാൽ സൗഖ്യം നൽകുന്നു. ഇവർ സുവിശേഷമാകുന്ന ആന്തരീയ സംവത്സരത്തിലെ പന്ത്രണ്ടു മാസങ്ങളാകുന്നു. ഇവർ വി. സഭയാകുന്ന പുതിയ യെരുശലേം പട്ടണത്തെ ചുറ്റിയിരിക്കുന്ന പന്ത്രണ്ട് ഉന്നതഗോപുരങ്ങളാകുന്നു. ഇവർ ലോകത്തിന്റെ ഭാരം വഹിക്കുന്ന പന്ത്രണ്ടു തൂണുകളാകുന്നു. ഇവർ നമ്മുടെ കർത്താവേശുമശിഹായാകുന്ന മഹാപുരോഹിതന്റെ പന്ത്രണ്ടു ധൂപകലശങ്ങളാകുന്നു. ഇവർ സത്യ ഗുരുവിന്റെ പന്ത്രണ്ടു ശിഷ്യന്മാരും നീതിസൂര്യന്റെ മഹത്വരമായ പന്ത്രണ്ടു കതിരുകളുമാകുന്നു. ഇവർ യേശുമശിഹായാകുന്ന മഹാപകലിന്റെ പന്ത്രണ്ടു മണിക്കൂറുകളാകുന്നു. ഇവർ പ. സഭയുടെ കിരീടത്തെ അലങ്കരിക്കുന്ന പന്ത്രണ്ടു രത്നകല്ലുകളാകുന്നു. യോശുവാ ദീർഘദർശി യോർദ്ദാനിൽ നിന്നും എടുത്ത പന്ത്രണ്ടു കല്ലുകൾ ഇവരെ സൂചിപ്പിച്ചു. എലിമ്മീൻ വച്ചു മോശ കണ്ടുപിടിച്ചതും അവയിൽ നിന്നും ഇസ്രായേൽ പാളയത്തെ മുഴുവൻ കുടിപ്പിക്കുകയും ചെയ്ത പന്ത്രണ്ടു ഉറവവകൾ ഇവരെ ദൃഷ്ടാന്തീകരിച്ചു. ആകയാൽ ഇവർ പ. സഭയുടെ വി. ഗോത്രങ്ങളും പിതാക്കന്മാരും ഗുരുക്കന്മാരും നിർമ്മലതയോടെ അതിനെ ഭരിക്കുന്ന ഭരണകർത്താക്കളുമാകുന്നു" എന്നിങ്ങനെ പോകുന്നു വി. ശ്ലീഹന്മാരെ കുറിച്ചുള്ള ധ്യാനവും അവരോടുള്ള അപേക്ഷയും.

"വിശ്വസ്തരും സത്യവാന്മാരുമായ ഭവനാധികാരികളേ! തിരുസഭയെ നിങ്ങൾ ദയവായി കടാക്ഷിക്കണമേ. ഉയരത്തിലും ആഴത്തിലും നിങ്ങൾക്ക് ലഭിച്ചിട്ടുള്ള അധികാര താക്കോലുകളാൽ പരിപൂർണ്ണമായി അതിനെ നിങ്ങൾക്ക് ഏല്പിച്ചിട്ടുള്ള അത്യുന്നത ത്രിത്വത്തിന്റെ മനുഷ്യാനുകമ്പയാകുന്ന ഭണ്ഡാരം വി. സഭയ്ക്ക് തുറന്ന് കൊടുക്കണമെ. സകല അനുഗ്രഹവും നന്മകളും ദാനങ്ങളും സഹായങ്ങളും സമൃദ്ധിയായി അതിൽ നിങ്ങൾ വർഷിക്കണമെ. അന്ത്യനാളിൽ പന്ത്രണ്ടു ഗോത്രങ്ങളുടെ ന്യായവിധിക്കായി നിങ്ങൾ പന്ത്രണ്ടു സിംഹാസനങ്ങളിൽ ഇരിക്കുമ്പോൾ പ. സഭയും അതിന്റെ പ്രജകളും പ്രകാശ മണവറയിൽ പ്രവേശിക്കുമാറാകണമെ" എന്നിങ്ങനെ ഏറെ അർത്ഥ വ്യാപ്തിയുള്ളതും സമൃക്കായതുമായ പ്രാർത്ഥനകളാണ് ഈ പെരുന്നാളിൽ നാം സമർപ്പിക്കുന്നത്.

അവരെപ്പോലെ ഭക്തിവൈരാഗ്യങ്ങളിൽ ജീവിച്ച് അവരെ അനുകരിച്ച് ജീവിക്കുവാൻ ഞങ്ങളെ സഹായിക്കണമെ എന്നും അവരോടൊപ്പം മഹത്വ പ്രത്യക്ഷതയിൽ വസിക്കുവാൻ ഞങ്ങളെയും അനുഗ്രഹിക്കണമെയെന്നും നാം പ്രാർത്ഥിക്കുന്നു.

പ്രാർത്ഥനകളിലും അതുപോലെ തന്നെ വി. വേദപുസ്തകത്തിലും പന്ത്രണ്ടു ഗോത്രങ്ങളെ ന്യായം വിധിക്കുവാൻ അവർ പന്ത്രണ്ടു സിംഹാസനങ്ങളിൽ ഇരിക്കും എന്ന് ആവർത്തിച്ച് പറയുന്നുണ്ട് എന്ന് ഓർക്കണം. എന്നാൽ സഭാപരമായ കോളനിവല്ക്കരണങ്ങളുടെ നാളുകളിൽ ആദ്യം റോമ്മൻ കത്തോലിക്കാ സഭയും അതിനെ അനുകരിച്ചുകൊണ്ട് അന്ത്യോഖ്യൻ സുറിയാനി സഭയും പന്ത്രണ്ടു സിംഹാസനങ്ങളെ എടുത്തുകളഞ്ഞ് ഒരു സിംഹാസനം മാത്രം മതിയെന്നും അത് വി. പത്രോസിന്റെ സിംഹാസനം എന്ന് അറിയപ്പെടുമെന്നും അതിൽ വി. പത്രോസിന്റെ പിൻഗാമി മാത്രം ഇരുന്നാൽ മതിയെന്നുമൊക്കെയുള്ള വികലമായ വേദവിപരീത ചിന്തകൾ കൊണ്ടു വന്നു! അതിന് വി. പത്രോസിന്റെ പ്രധാന സ്ഥാനം (Supremacy) എന്നൊക്കെയുള്ള ഓമനപേരുകൾ നൽകി വിളിക്കുകയും മറ്റ് വി. ശ്ലീഹന്മാർക്കൊന്നും സിംഹാസനങ്ങൾ വേണ്ട, വേണമെങ്കിൽ അവർ ഓരോ പലകപ്പുറത്ത് ഇരിക്കട്ടെ എന്ന് ശഠിക്കുകയും ചെയ്തു. സത്യത്തിൽ എന്താണ് വി. ശ്ലീഹന്മാരുടെ സിംഹാസനം എന്ന പ്രയോഗത്തിന്റെ അർത്ഥം എന്ന് നാം കണ്ടുവല്ലൊ. ഈ ലോകജീവിതത്തിൽ അവർ ആരും ഒരു സിംഹാസനത്തിലും ഇരുന്നിട്ടില്ല. കാരണം അവർ അയക്കപ്പെട്ടവർ ആയിരുന്നു. അവർ വിശ്രമമറിയാതെ അനേക സംവത്സരങ്ങൾ അനേക കാതം ക്രിസ്തുവിന്റെ ക്രൂശ് വഹിച്ചുകൊണ്ട് യാത്ര ചെയ്തവർ ആയിരുന്നു. അവർ പൊന്നും വെള്ളിയും സിംഹാസനങ്ങളും ഇല്ലാത്തവരായിരുന്നു. വി. പത്രോസിന്റെ സിംഹാസനം തല കീഴായുള്ള ക്രൂശുമരണവും വി. പൗലൂസിന്റെ സിംഹാസനം വാളാലുള്ള മരണവും വി. തോമാ ശ്ലീഹായുടെ സിംഹാസനം നെഞ്ചിലേറ്റ കുന്തവും അങ്ങിനെ വാളാലുള്ള അറുക്കപ്പെടലും പഴിയും ദുഷിയും നിന്ദയുമൊക്കെയായിരുന്നു. അവരുടെ ഗുരുവിനും ഈ ലോകത്ത് സിംഹാസനമോ തലചായ്ക്കുവാൻ ഒരിടമോ ഇല്ലായിരുന്നുവെന്ന് ഓർക്കണം. അവന്റെ സിംഹാസനമായ ക്രൂശിലെ ത്യാഗത്തോട് ചേർത്ത് തറയ്ക്കപ്പെട്ടവരാണ് വി. ശ്ലീഹന്മാർ.

കർത്താവിന്റെ രണ്ടാമത്തെ വരവിലാണ് അവർ മഹത്വത്തിന്റെ സിംഹാസനങ്ങളിലിരിക്കുന്നത്. അങ്ങിനെ ഇരിക്കുമ്പോൾ ആർക്കെങ്കിലും ഒരാൾക്ക് മാത്രം സിംഹാസനമെന്നും മറ്റുള്ളവർ നിലത്തിരിക്കട്ടെ എന്നും വേദപുസ്തകവും പ. സഭയും പഠിപ്പിക്കുന്നില്ല!

വി. ശ്ലീഹന്മാർ നമുക്ക് നൽകിയ ശ്ലൈഹിക പാരമ്പര്യവും അവകാശവുമാണ് വി. സിംഹാസനം എന്നതുകൊണ്ട് ഇപ്പോൾ അർത്ഥമാക്കുന്നത്. വി. മാർത്തോമ്മാ ശ്ലീഹാ മുഖാന്തിരം ആ ശ്ലൈഹിക പാരമ്പര്യത്തിൽ നിന്നുകൊണ്ട് പ. ശ്ലീഹന്മാരെ ആദരിക്കുവാനും അവരെപ്പോലെ വി. ജീവിതം നയിക്കുവാനും അവരുടെ പ്രാർത്ഥനയിൽ ശരണപ്പെടുവാനും ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മേയും സഹായിക്കട്ടെ!

◆

# ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്രം

## പ. മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ

ദൈവത്തിന്റെ സഭ ക്രിസ്തു മൂലക്കല്ലായിരിക്കെ അപ്പോസ്തോലന്മാരും പ്രവാചകൻമാരും എന്ന അടിസ്ഥാനത്തിൻമേൽ പണിയപ്പെട്ടിരിക്കുന്നു (എഫേ. 2:20). ക്രിസ്തുശിഷ്യൻമാരുടെ പ്രേക്ഷിത പ്രവർത്തനം മുഖാന്തരം ഓരോ ദേശങ്ങളിലും ക്രിസ്തീയസഭ രൂപപ്പെട്ടു. ഈ പ്രാദേശിക സഭകൾക്ക് അദ്ധ്യക്ഷൻമാരെ അപ്പോസ്തോലന്മാർ തന്നെ ആക്കിവച്ചു. അറിയോസിന്റെ വേദവിപരീതത്തെ ഔദ്യോഗികമായി തള്ളിക്കളയുവാൻ റോമാ ചക്രവർത്തി വിളിച്ചുകൂട്ടിയ എ.ഡി. 325 ലെ നിഖ്യാ സമ്മേളനത്തിൽ പ്രാദേശിക സഭകളുടെ റോമാ സാമ്രാജ്യത്തിലെ ക്രോഡീകരണമുണ്ടായി. സഭ പുറത്താക്കിയ അറിയോസും കൂട്ടരും നാലാം നൂറ്റാണ്ടിന്റെ അവസാനത്തോടെ അപ്രത്യക്ഷരായി എങ്കിലും ഇരുപതാംനൂറ്റാണ്ടിൽ പ്രബലമായി. *യഹോവയുടെ സാക്ഷികൾ* എന്ന ക്രിസ്തീയ വിഭാഗം അറിയോസിന്റെ ഉപദേശം തുടരുന്നവരാണെന്നു പറയാം. അഞ്ചാം നൂറ്റാണ്ടിൽ സഭയിൽ ഉയർന്നുവന്ന നെസ്തോറിയ ഉപദേശത്തെ എ.ഡി. 431 ൽ എഫേസോസിൽ കൂടിയ സഭകളുടെ സുന്നഹദോസ് തിരസ്കരിച്ചു എങ്കിലും ഇന്ന് ഇൻഡ്യയിലും ഇറാനിലും ഇറാക്കിലും അമേരിക്കയിലുമായി കിഴക്കൻ സഭ (Church of the East) എന്ന പേരിൽ നെസ്തോറിയ വിശ്വാസം തുടരുന്നു.



ക്രിസ്തുവിൽ മനുഷ്യത്വവും ദൈവത്വവും എന്ന സ്വഭാവങ്ങൾ തനതായ പ്രവർത്തനകേന്ദ്രങ്ങളായി തുടരുന്നു എന്നത് നെസ്തോറിയ വിശ്വാസത്തിന്റെ ചുരുക്കം. എ.ഡി. 451 ൽ കൽക്കദോനിൽ കൂടിയ സുന്നഹദോസിൽ ക്രിസ്തു ഏക ആളത്വത്തിൽ ഇരു സ്വഭാവങ്ങളുള്ളവനായി ഏകയോജ്യതയിൽ തുടരുന്നുവെന്നു തീരുമാനിച്ചു. ഇതിനെതിരെ ക്രിസ്തു സംയോജിത ദൈവത്വമനുഷ്യ ഏകസ്വഭാവത്തിലും ഏക ആളത്വത്തിലും തുടരുന്നുവെന്ന് അഭിപ്രായപ്പെട്ടവർ കൽക്കിദോൻ സുന്നഹദോസ് അംഗീകരിക്കാത്തവരായി. കൽക്കിദോൻ അംഗീകരിച്ച റോമ, കുസ്തന്തീനോസ് പോലീസ്, പാത്രിയർക്കേറ്റുകൾ കൽക്കിദോൻ പക്ഷപാതികളും (Chleodonians) അംഗീകരിക്കാത്ത അലക്സന്ത്രിയ, അന്ത്യോഖ്യ പാത്രിയർക്കേറ്റുകൾ കൽക്കിദോന്യേതരർ (Non-Chaleodonians) എന്നും അറിയപ്പെടുന്നു. റോമാ സാമ്രാജ്യത്തിലും പുറത്തുമുള്ള പല സഭകളും ഇരുവിഭാഗത്തും നിലയുറപ്പിച്ചു. 1054 ൽ റോമാ പാത്രിയർക്കേറ്റും കുസ്തന്തീനോസ് പോലീസിലെ പാത്രിയർക്കേറ്റും പിതാവാം ദൈവത്തിൽ നിന്നും പരിശുദ്ധാത്മാവിന്റെ പുറപ്പാട് എന്ന വിഷയത്തിൽ വ്യത്യസ്ത നിലപാടുകൾ എടുത്ത് തമ്മിൽ പിരിഞ്ഞു. അന്നുമുതൽ കൽക്കിദോന്യ പക്ഷപാതികളായ കുസ്തന്തീനോസ് പാത്രിയർക്കേറ്റും അതിനോടു ബന്ധപ്പെട്ട സഭകളും ബൈസന്റയിൽ ഓർത്തഡോക്സ് സഭകൾ അഥവാ ഈസ്റ്റേൺ ഓർത്തഡോക്സ് സഭകൾ എന്നും അറിയപ്പെട്ടു. കൽക്കിദോന്യേതര സഭകൾ ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ എന്നും അറിയപ്പെട്ടു. ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളിൽ പെട്ടവർ പ്രധാനമായും കുസ്തന്തീനോസ് പോലീസ്, ബൾഗേറിയ, അലക്സാന്ത്രിയ, അന്ത്യോഖ്യ, ജറുശലേം, റഷ്യ, സെർബിയ(യുഗോസ്ലാവിയ), റുമേനിയ, ജോർജിയ, സൈപ്രസ്, ഗ്രീസ്, പോളണ്ട്, അൽബേനിയ, ചെക്കോസ്ലോവാക്കിയ, അമേരിക്ക എന്നിവിടങ്ങളിലെ പാത്രിയർക്കേറ്റുകളും അവയുടെ അധീനതയിലുള്ള വിവിധസഭകളുമാണ്. ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ അർമ്മീനിയ, ഈജിപ്റ്റ് (കോപ്റ്റിക്), അന്ത്യോഖ്യ (ഇൻഡ്യ), എത്യോപ്യ, എറത്രിയ എന്നിവിടങ്ങളിലെ സ്വതന്ത്രസഭകളും അവയുടെ അധീനതയിലുള്ള വിവിധ മറ്റുസഭകളുമാണ്.

ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളും ഓറിയന്റൽ ഓർത്തഡോക്സ് സഭകളുമായി നിലനിന്നിരുന്ന വിശ്വാസ വ്യത്യാസങ്ങളെല്ലാം തന്നെ 1965 മുതൽ ഈ സഭകൾ തമ്മിൽ നടത്തിവന്ന സംവാദങ്ങളിലൂടെ അവസാനിച്ചിട്ടുണ്ട്. ഇരുവിഭാഗങ്ങളുടെയും സുന്നഹദോസുകളിലുള്ള ഔദ്യോഗിക പ്രഖ്യാപനത്തോടെ ഇവർ തമ്മിലുള്ള വി. കുർബ്ബാന സംസർഗ്ഗം നിലവിൽ വരുന്നതാണ്.

### 1. മുഖ്യ ഉറവിടം – വി. പാരമ്പര്യം

ഓർത്തഡോക്സ് സഭാജീവിതം അതിന്റെ വിശ്വാസ സംഹിതകളുടെ അനുഭവത്തിൽ അധിഷ്ഠിതമാണ്. വേദപുസ്തകത്തിൽ അധിഷ്ഠിതമെങ്കിലും വേദപുസ്തകത്തിൽ പരിമിതപ്പെടുത്തിയിട്ടുള്ളതല്ല. സകല സത്യത്തിലും വഴി നടത്തുന്ന പരിശുദ്ധാത്മാവിലുള്ള ജീവിതമാണ് അത് (യോഹ. 16:13). ഇതാണ് സഭയുടെ വി. പാരമ്പര്യം. ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്രത്തിന്റെ മുഖ്യഉറവിടം ഈ വി. പാരമ്പര്യമാണ്.

പാശ്ചാത്യസഭകളിൽ റോമൻ കത്തോലിക്ക സഭ അതിന്റെ ഉറവിടം പാരമ്പര്യവും വേദപുസ്തകവും ആണ് എന്നു പറയുന്നു. അവരുടെ പിതാക്കൻമാരുടെ പഠിപ്പിക്കലിലും പാപ്പായുടെ വിജ്ഞാപനങ്ങളിലും അടിസ്ഥാനപ്പെട്ടുള്ള ഒരു വേദപുസ്തകവ്യാഖ്യാനമാണ് അവർ നടത്തുന്നത്. എന്നാൽ പ്രൊട്ടസ്റ്റന്റു സഭകൾ അവരുടെ വേദശാസ്ത്രാടിസ്ഥാനം വേദപുസ്തകം മാത്രം എന്നും അതിൽ കാണാത്തതൊന്നും ആധികാരികമല്ല എന്നും പഠിപ്പിക്കുന്നു.

സഭയുടെ വി. പാരമ്പര്യത്തിന് മൂന്ന് ഉറവിടങ്ങളുണ്ട്.

1. പ്രതീകപാരമ്പര്യം (Symbolic Tradition)
2. വാചികപാരമ്പര്യം (Oral Tradition)
3. ലിഖിത പാരമ്പര്യം (Written Tradition)

യേശുക്രിസ്തുവും അപ്പോസ്തോലൻമാരും സഭയുടെ വിശ്വാസപാഠങ്ങൾ വിശ്വാസികൾക്കു കൈമാറിക്കൊടുക്കുന്നത് ഈ മൂന്നു രീതികളിലൂടെയാണ്. ഉദാ. യേശുവിന്റെ വി. കുർബ്ബാന സ്ഥാപനം (വി.ലൂക്കോസ് 22:19).

പിന്നെ അപ്പം എടുത്തു വാഴ്ത്തി, നുറുക്കി അവർക്കു കൊടുത്തു. ഇത് നിങ്ങൾക്കുവേണ്ടി നൽകുന്ന എന്റെ ശരീരം. എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്‌വിൻ എന്നു പറഞ്ഞു. ഇവിടെ എടുത്തു, വാഴ്ത്തി, നുറുക്കി, കൊടുത്തു എന്നീ നാലുക്രിയകൾ അർത്ഥപൂർണ്ണമായ ആംഗ്യങ്ങളാണ്. ആ കർമ്മങ്ങൾ അപ്രകാരം ചെയ്‌വിൻ എന്ന് അനുശാസിക്കുന്നത് പ്രതീക പാരമ്പര്യത്തിന്റെ തുടർച്ച അവരിൽകൂടി കൈമാറുവാനാണ്. എന്റെ ഓർമ്മയ്ക്കായി ചെയ്‌വിൻ എന്ന പ്രബോധനം വി. കുർബ്ബാനയുടെ വാചിക പാരമ്പര്യം തുടരുന്നതാണ്. ഈ സംഭവം ആദ്യമായി വി. പൗലോസ് ശ്ലീഹാ എ.ഡി. 55 ൽ 1 കൊരി. 11 : 23 –25 വരെയുള്ള വാക്യങ്ങളിൽ എഴുതിയപ്പോൾ ഏകദേശം 26 വർഷങ്ങൾക്കു ശേഷം വി. കുർബ്ബാനാനുഷ്ഠാനത്തിന്റെ ലിഖിതപാരമ്പര്യം ആദ്യമായി ഉടലെടുത്തു. വി. കുർബ്ബാനയുടെ വി. പാരമ്പര്യം 21 നൂറ്റാണ്ടുകളായി ഈ മൂന്നു ഘടകങ്ങളിലൂടെ അതാതുകാലത്ത് സകലസത്യത്തിലും വഴി നടത്തുന്ന പരി

ശുദ്ധാത്മാവിന്റെ വഴിനടത്തലിലൂടെ സഭ ഇന്നും തുടരുന്നു. എടുത്തതിന്റെയും വാഴ്ത്തിയതിന്റെയും നുറുക്കിയതിന്റെയും കൊടുത്തതിന്റെയും രീതികൾ (Procedures) വേദപുസ്തകത്തിൽ വിവരിച്ചിട്ടില്ലാത്തതിനാൽ വേദപുസ്തകം മാത്രം എന്നു പറയുന്ന പ്രൊട്ടസ്റ്റന്റു സഹോദരൻമാർക്ക് വി. കുർബ്ബാന അനുഷ്ഠിക്കുവാൻ സാധിക്കയില്ലല്ലോ. സഭയുടെ വി. പാരമ്പര്യം ഒരു മാനുഷിക സംഘടനയുടെ പ്രവർത്തനരേഖകൾ പോലെയല്ല. ക്രിസ്തുവിന്റെ ശരീരമായ സഭയിൽ ജീവിക്കുന്ന പരിശുദ്ധാത്മാവിനാൽ നിത്യവും സജീവമാക്കിക്കൊണ്ടിരിക്കുന്ന സഭയുടെ ജീവിതമാണ് അത്. ആയതിനാൽ അത് സജീവവും ചലനാത്മകവുമാണ്. വി. വേദപുസ്തകത്തിൽ അധിഷ്ഠിതമായി പരിശുദ്ധാത്മകൃപയിൽ ലഭിച്ചിരിക്കുന്ന ആചാരാനുഷ്ഠാനങ്ങളിൽ സജീവപങ്കാളിത്തത്തിലൂടെ സഭയും അതിന്റെ പാരമ്പര്യവും പുതുക്കപ്പെട്ടുകൊണ്ടിരിക്കുന്നു. സഭയുടെ അടിസ്ഥാനപാരമ്പര്യങ്ങൾ (വി. ത്രിത്വവിശ്വാസം, വി. കുർബ്ബാന , കൂദാശകൾ, നോമ്പ്, ഉപവാസം, പെരുന്നാളുകൾ) കാലദേശങ്ങൾക്കനുസൃതമായി ആവിഷ്കരിക്കുമ്പോൾ ആവശ്യമായ മാറ്റങ്ങൾ ബാഹ്യമായി വ്യത്യാസപ്പെട്ടിരിക്കുമെങ്കിലും (ഗ്രീസിലും ഇൻഡ്യയിലും ആഫ്രിക്കയിലും അമേരിക്കയിലും ഒക്കെ) അടിസ്ഥാനപരമായി അവയ്ക്ക് മാറ്റം ഉണ്ടായിരിക്കില്ല. സഭയ്ക്കുവേണ്ടിയുള്ള നമ്മുടെ പ്രാർത്ഥനയിൽ കാലോചിതമായ നിയമങ്ങളും നടപടികളും അതിൽ ക്രമപ്പെടുത്തുവാൻ അതിന്റെ ഭരണക്കാർക്ക് നീ ബോധജ്ഞാനം നൽകണമെ. (വലിയനമസ്ക്കാരപുസ്തകം, പാമ്പാക്കുട, 2008, പേജ് 443) എന്നത് പാരമ്പര്യത്തിന്റെ സജീവതുടർച്ചയെ സ്പഷ്ടമാക്കുന്നു.

**2. വി. സഭ**

സത്യത്തിന്റെ തൂണും അടിസ്ഥാനവുമായി ജീവനുള്ള ദൈവത്തിന്റെ സഭയാകുന്ന ദൈവാലയത്തിൽ നടക്കേണ്ടത് എങ്ങനെയെന്നു നീ അറിയേണ്ടതിനു ഇത് എഴുതുന്നു (1 തീമോ. 3:15). യേശുക്രിസ്തുവാണ് സത്യം. അതിന്റെ തൂണും അടിസ്ഥാനവുമാണ് സഭയെന്നത് ക്രിസ്തുവും സഭയും തമ്മിലുള്ള അഭേദ്യബന്ധത്തെ കാണിക്കുന്നു. ദൈവാരാധനയുടെ ആവിഷ്ക്കാരമാണ് സഭയാകുന്ന ദൈവാലയമെന്നത്. അതിനെ സംഘടനാവീക്ഷണത്തിൽ നിന്നും അനുഭവതലത്തിലേക്ക് ഉയർത്തുന്നു. സങ്കീർണ്ണതയുടെ നടുവിലെ പുതിയ സത്വം, ക്രിസ്തുവിന്റെ ഭൂമിയിലെ പ്രവർത്തനമണ്ഡലം, ക്രിസ്തു സാന്നിദ്ധ്യത്തിന്റെ ഗേഹവും, അളന്നു നിർണ്ണയിക്കുവാൻ സാധ്യമല്ലാത്ത രഹസ്യവും ത്രികാലങ്ങളിലും ക്രിസ്തുവിൽ ജീവിക്കുന്നവരുടെ സമൂഹം, ദൈവരാജ്യത്തിന്റെ പ്രതീകം, ക്രിസ്തുവിന്റെ മനുഷീകരണ തുടർ ഭാവാവിഷ്ക്കാരസ്ഥലം, ക്രിസ്തുവിന്റെ രക്ഷണ്യപ്രവൃത്തിയുടെ പൂർത്തീകരണ പദ്ധതി, ദൈവമനുഷ്യസംയോജനത്തിന്റെ ആവിർഭാവവും തുടർച്ചയും പുനർജീവിക്കപ്പെട്ടതും രൂപാന്തരപ്പെട്ടതുമായ മനുഷ്യവർഗ്ഗം, മനുഷ്യൻ ആയിരിക്കേണ്ട പൂർണ്ണാവസ്ഥയിൽ മനുഷ്യനെ ആക്കിത്തീർക്കുവാൻ ദൈവിക പ്രക്രിയ എന്നിങ്ങനെ വിവിധ നിർവ്വചനങ്ങൾ സഭയെക്കുറിച്ച് പ.സഭാപിതാക്കൻമാർ നൽകിയിട്ടുണ്ട്. ചുരുക്കത്തിൽ ഇത് ഗഹനരഹസ്യങ്ങളുടെ ഒരു സംഘടനയേക്കാൾ ഗഹനരഹസ്യങ്ങളുടെ സംഗമസ്ഥാനമാണ്.

**a. സഭയെക്കുറിച്ച് വേദപുസ്തകത്തിൽ ഉള്ള പ്രതീകങ്ങൾ**

സഭ ക്രിസ്തുവിന്റെ മണവാട്ടി (എഫേ. 5:22-32), ക്രിസ്തുവിന്റെ ശരീരം (4:3), ആദ്യജാതൻമാരുടെ സംഘം (എബ്രാ. 12:23), ദൈവത്തിന്റെ നഗരം (എബ്രാ. 12:22), ആട്ടിൻകൂട്ടം (അപ്പോ. 20:28), ദൈവത്തിന്റെ ആട്ടിൻകൂട്ടം (1പത്രോ. 5:2), ദൈവത്തിന്റെ ഗൃഹനിർമ്മാണം (1കൊരി.3:9), ദൈവത്തിന്റെ കൃഷി 1 കൊരി.3:9), ദൈവത്തിന്റെ വാസസ്ഥാനം (എഫേ. 2:22), ദൈവത്തിന്റെ ഭവനക്കാർ (എഫേ. 2:19), ദൈവത്തിന്റെ ഇസ്രായേൽ (ഗലാ. 61:6), മീതെയുള്ള യെരുശലേം (ഗലാ 4 : 26), കുഞ്ഞാടിന്റെ കാന്ത (വെളി. 19 :7), സീയോൻ പർവ്വതം (എബ്രാ 12:22), ദൈവത്തിന്റെ ജനം (1 പത്രോ. 2:10), ആത്മീക ഗൃഹം (1 പത്രോ. 2:5), ദൈവത്തിന്റെ മന്ദിരം (1കൊരി.3:16) എന്നിവയാണ് പ്രധാനം.

ലോകത്തോടു സുവിശേഷം അറിയിക്കുവാനും (മത്തായി 28 : 18) അതു തുടരുവാൻ വിശ്വസ്ത മനുഷ്യരെ ഭരമേല്പിക്കുവാനും (2 തീമോ 2:1, 2), വിശുദ്ധന്മാരുടെ (സഭാമക്കളുടെ) യഥാസ്ഥാനത്വത്തിനായും ആത്മീകവർദ്ധനയ്ക്കായും (എഫേ. 4:13), സഭയുടെ അച്ചടക്കത്തിനായും (2 കൊരി.13:1-10) സഭയിൽ ശുശ്രൂഷകരെ അദ്ധ്യക്ഷന്മാരായും (Bishops) (അപ്പോ. 20 : 28) മൂപ്പൻമാരായും (1 തീമോ. 4:14), ശെമ്മാശൻമാരായും (Acts. 6 : 3-6) ) ഉപദേഷ്ടാക്കൻമാരായും (എഫേ. 4 : 11), നിയമിക്കുകയും ഔദ്യോഗിക സമ്മേളനങ്ങൾ (സുന്നഹദോസ്) കൂടുവാൻ ക്രമീകരണവും ചെയ്തു (അപ്പോ. 15:1-31).

മേൽപ്പറഞ്ഞ സത്യങ്ങൾ ഉൾക്കൊള്ളുന്ന പ്രതീകങ്ങളിൽ സഭ ഒരു സ്ഥാപനം, കെട്ടിടം എന്നതിനാണ് റോമൻ കത്തോലിക്ക സഭ ഊന്നൽ കൊടുക്കുന്നത്. സഭ വിശ്വാസികളുടെ സമൂഹം എന്നതിന് പ്രൊട്ടസ്റ്റന്റു സഭയും ഊന്നൽ കൊടുക്കുന്നു. എന്നാൽ ഓർത്തഡോക്സ് സഭ ക്രിസ്തുവിന്റെ ശരീരമായ സഭയെന്നുള്ളതിനാണ് കൂടുതൽ ഊന്നൽ കൊടുക്കുന്നത്. തല ക്രിസ്തുവും അവയവങ്ങൾ ഓരോ ക്രിസ്ത്യാനിയുമായി ശരീരം അവിഭാജ്യവും പരസ്പരപൂരകവും ചൈതന്യം നിലനിർത്തുന്നതുമായ പ്രതീകമെന്നതിനാൽ ഓർത്തഡോക്സ് സഭകൾ ഇതിന് മുൻതൂക്കം കൊടുക്കുന്നു.

**b. ഏകവും വിശുദ്ധവും കാതോലികവും**

**അപ്പോസ്തോലികവും**

ക്രിസ്തു ഏകനായിരിക്കുന്നതിനാൽ തന്റെ ശരീരമായ സഭയും ഏകമാണ്. ഇതിന്റെ ആവിഷ്കാരമാണ് വി. കുർബ്ബാന എല്ലാവരും കൂടി ഒരുമിച്ചു പങ്കിട്ടെടുക്കുന്നത്. അത് ക്രിസ്തുവിന്റെ രക്ഷാകരമായ ശരീരമാണ്. വി. കുർബ്ബാനയിൽ നാം ഭാഗഭാക്കാകുമ്പോൾ ക്രിസ്തു മുഖാന്തിരം ലോകത്തിനു മുഴുവൻ തന്റെ ശരീരരക്തങ്ങൾ വിഭാഗിച്ചു നൽകി മനുഷ്യവർഗ്ഗത്തെയും ലോകത്തെ മുഴുവനും സംയോജിപ്പിച്ച് തന്നിലൂടെ പുതുക്കിയ പുതുജീവൻ നാം പ്രാപിക്കുന്നു. കുരിശു സ്വയം വരയ്ക്കുന്നതും നാലു ഭാഗങ്ങളിലേക്കുള്ള സ്ലീബാ ആഘോഷവും ക്രിസ്തുവിലുള്ള രക്ഷയുടെ ഏകീകരണത്തിന്റെ ദൈവകൃപ ലോകത്തിനു നൽകലാണ് അർത്ഥമാക്കുന്നത്. അതേറ്റുവാങ്ങുന്നതിനാണ് സ്ലീബാ ആഘോഷസമയത്ത് വിശ്വാസികൾ കുരിശു സ്വയം വരയ്ക്കുന്നത്.

ക്രിസ്തു വിശുദ്ധനായിരിക്കുന്നതിനാൽ തന്റെ ശരീരമായ സഭയും വിശുദ്ധമാണ്. ക്രിസ്തുവിന്റെ വിശുദ്ധിയ്ക്കു സഭ ഭാഗഭാക്കാകുവാൻ വിളിയ്ക്കപ്പെടുകയും (1 തെസ്സ. 4:7) തെരഞ്ഞെടുക്കപ്പെടുകയും (റോമ 8:29) ചെയ്തിരിക്കുന്നു. സഭ വിശുദ്ധിയിൽ പുതുക്കം പ്രാപിക്കുകയും (എഫേ. 4:24) ആ വിശുദ്ധി ഉൾക്കൊണ്ടുകൊണ്ട് (1 കൊരി. 3:16, 17) തങ്ങളുടെ വിശുദ്ധ ജീവിതശൈലി മുഖാന്തിരം (1 പത്രോ. 1:15) സജീവത്വമുള്ള അവയവങ്ങളായി ക്രിസ്തീയ സഭയിൽ നിലനിൽക്കുന്നതിനാൽ (റോമ. 6:13) സഭ വിശുദ്ധിയിൽ തികഞ്ഞുവരുന്നു. ഇതിനുള്ള മാർഗ്ഗമായി സഭ നിഷ്കർഷിക്കുന്നത് വി. കൂദാശകളുടെ സജീവഭാഗഭാഗിത്തമാണ്.

ഏതു പ്രാദേശികസഭയും കാതോലികമാകുന്നത് അത് ക്രിസ്തീയ വിശ്വാസത്തിന്റെ എല്ലാ അടിസ്ഥാനതത്വങ്ങളും ഉൾക്കൊള്ളുന്ന സമ്പൂർണ്ണത (Wholeness- കാതോലികം) ഉള്ളതുകൊണ്ടാണ്. ആയതിനാൽ കാതോലികം എന്നത് സഭയുടെ സർവ്വസത്യങ്ങളുടെയും ആന്തരിക ഏകത്വമാണ് സൂചിപ്പിക്കുന്നത്. അതോടൊപ്പം ജാതി, വർണ്ണ, വർഗ്ഗഭേദമില്ലാതെ സമസ്തലോകത്തിലുള്ള സർവ്വമനുഷ്യരെയും ഉൾക്കൊള്ളുന്നതാണ് കാതോലികം എന്ന വാക്ക്. എന്നാൽ അത് റോമൻ കത്തോലിക്കസഭ പഠിപ്പിക്കുന്ന പ്രകാരം സർവ്വമനുഷ്യരെയും സംഖ്യാപരമായോ ദേശപരമായോ ഉൾക്കൊള്ളുന്നതായിരിക്കണമെന്ന് നിർബന്ധമില്ല. കാതോലികം സഭയുടെ സവിശേഷതയാണ് (Quality) അല്ലാതെ ആകെത്തുകയല്ല (Quantity).

അപ്പോസ്തോലന്മാരുടെ പഠിപ്പിക്കലുകൾ അഭംഗം തുടരുന്നുവെന്നതാണ് സഭ അപ്പോസ്തോലികമാണെന്നതിന്റെ പ്രഥമ അർത്ഥം. അപ്പോസ്തോലിക ഉപദേശങ്ങൾ കൈമാറിക്കൊടുക്കുന്നതിനും ക്രിസ്തുവിന്റെ അപ്പോസ്തോലിക ദൗത്യം പൂർത്തീകരിക്കുന്നതിനുമായി വിളിക്കപ്പെട്ടവരെന്നതും (മത്താ. 28 : 19) സഭ അപ്പോസ്തോലികമെന്നതിന്റെ മറ്റൊരു മാനമാണ്.

**3. വി. വേദപുസ്തകം**

സഭയുടെ എഴുതപ്പെട്ട അടിസ്ഥാനപാരമ്പര്യമാണ് വി. വേദപുസ്തകം. ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനമായ യിസ്രായേൽ സമൂഹം പഴയനിയമപുസ്തകങ്ങൾക്ക് രൂപം കൊടുത്തു. ക്രിസ്തുവിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനമായ സഭ പുതിയനിയമ പുസ്തകങ്ങളും ക്രോഡീകരിച്ചു. എന്നാൽ ഈ രണ്ടു സമൂഹങ്ങളുടെയും സമ്പൂർണ്ണചരിത്രമോ നിയമങ്ങളോ ആരാധനാ ജീവിതശൈലികളോ ഇതിൽ രണ്ടിലും പൂർണ്ണമായി ഉൾക്കൊണ്ടിട്ടില്ല. ആരാധിക്കുന്ന സമൂഹങ്ങളുടെ അംഗീകാരം ലഭിച്ച തെരഞ്ഞെടുക്കപ്പെട്ട കൃതികൾ മാത്രമേ വേദപുസ്തകത്തിൽ ഉൾപ്പെട്ടിട്ടുള്ളു. അപ്പോസ്തോലിക പാരമ്പര്യത്തിലൂടെ ഇവ കൈമാറ്റം ചെയ്യപ്പെടുകയും സഭയുടെ ആരാധിക്കുന്ന സമൂഹം അതിന് ആധികാരികത കല്പിക്കുകയും ചെയ്തു. അല്ലാത്ത കൃതികൾ അനേകം പഴ

**ദൈവം മനുഷ്യനെ സൃഷ്ടിച്ചത് സൃഷ്ടിയുടെ മകുടമായിട്ടാണ്. സൃഷ്ടിക്കൊരു ക്രമമുണ്ടായിരുന്നു. ഇല്ലായ്മയിൽ നിന്ന് ഉണ്മയുടെ ആദ്യ പടിയിലേക്കും താണ സൃഷ്ടിയിൽ നിന്ന് ഏറ്റവും ഉന്നത സൃഷ്ടിയായ മനുഷ്യനിലേക്കും ഉള്ള ദൈവികക്രമം.**

യ നിയമ കാലത്തും പുതിയ നിയമ കാലത്തും ഉണ്ടായിട്ടുണ്ടെങ്കിലും അവയ്ക്കൊന്നും വേദപുസ്തക ആധികാരികത ഇരുസമൂഹങ്ങളും നൽകിയിട്ടില്ല. എന്നാൽ ഈ തെരഞ്ഞെടുപ്പിന് സഭയെ പ്രാപ്തമാക്കിയത് സഭയിൽ ജീവിക്കുന്ന പരിശുദ്ധാത്മാവാണ്. സഭയുടെ ക്രിസ്തുവിലുള്ള വിശ്വാസ ജീവിതത്തിന് അനുയോജ്യമായവ മാത്രമേ തെരഞ്ഞെടുത്തിട്ടുള്ളു. ഇപ്രകാരം വേദപുസ്തകം പ്രഥമമായും ആരാധിക്കുന്ന സമൂഹത്തിന്റെ ജ്ഞാനോദ്ദീപനത്തിനും മാർഗ്ഗനിർദ്ദേശത്തിനുമായി അവരാൽ തന്നെ പരിശുദ്ധാത്മാവ് മുഖാന്തിരം എഴുതപ്പെട്ടിട്ടുള്ളതാണ്. ആയതിനാൽ സഭയും വേദപുസ്തകവുമായി വേർതിരിക്കുവാൻ സാധിക്കുകയില്ല. വേദപുസ്തകം ദൈവവചനമാണ്. എന്നാൽ അത് അപ്രകാരം ആയിരിക്കുന്നത് സഭയുടെ സാക്ഷ്യം മുഖാന്തിരമാകുന്നു, സഭയ്ക്കു വേദപുസ്തകം ദൈവം നൽകിയത് അത് ക്രോഡീകരിക്കുവാനും സാക്ഷ്യപ്പെടുത്താനുമുള്ള അവകാശമാണ്. കാരണം അത് സത്യത്തിന്റെ തൂണും അടിസ്ഥാനവുമായി ജീവനുള്ള ദൈവത്തിന്റെ ദൈവാലയമാണ്. (1 തീമോ 3 : 15)

വി. വേദപുസ്തകത്തിന്റെ സന്ദേശം ജീവനുള്ള ദൈവികതയാണ്. അത് ദൈവത്തിൽ നിന്നും വരുന്നു. എന്നാൽ ഉച്ചരിക്കപ്പെട്ട വചനത്തിന്റെ ആധികാരികതയും സത്യവും വിശ്വസിക്കുന്ന സമൂഹമാണ് അംഗീകരിക്കുന്നത്. തിരുവചനങ്ങളുടെ സ്വഭാവം നിർണ്ണയിക്കുന്നത് വിശ്വാസത്തിന്റെ ഉരകല്ലിലാണ്. അത് ഏതെങ്കിലും ഒരു വ്യക്തിയ്ക്കു അയച്ച വ്യക്തിപരമായ ഒരു എഴുത്തല്ല. വിശ്വാസ സമൂഹത്തിന്റെ ഉല്പന്നമാണ്. അത് വിറ്റഴിക്കുന്നതിന്റെ അഥവാ വ്യാഖ്യാനിച്ചു നൽകുവാനുള്ള ഉത്തരവാദിത്വവും സഭയ്ക്കു തന്നെയാണ്. പഴയനിയമകാലത്ത് യഹോവയാം ദൈവവുമായും പുതിയനിയമകാലത്ത് ക്രിസ്തുവുമായും ഉടമ്പടി ചെയ്ത ഒരു സമൂഹത്തിനാണ് ദൈവവചനം ലഭിച്ചത്. ദൈവരാജ്യ സുവിശേഷം സൂക്ഷിക്കുവാനും ഘോഷിക്കുവാനുമാണ് ദൈവം അവരെ ഇവ ഭരമേല്പിച്ചത്. ആയതിനാൽ ബൈബിളിന്റെ ആധികാരിക പുസ്തകങ്ങളെ കണ്ടെത്തിയ ഉത്തരവാദിത്വം നിർവ്വഹിച്ചതും സഭയാകുന്നു.

രക്ഷണ്യ സുവിശേഷചരിത്രമാണ് വേദപുസ്തകത്തിന്റെ കാതൽ. ഓരോ സന്ദർഭങ്ങളും കോർത്തിണക്കിയാണ് അത് ക്രമീകരിച്ചിരിക്കുന്നത്. വേദപുസ്തകത്തിലെ ഏതു ഭാഗവും മറ്റുഭാഗങ്ങളുമായുള്ള താരതമ്യപ്പെടുത്തലിലും പ്രധാന സന്ദേശ പശ്ചാത്തലത്തിലും മാത്രമേ വ്യാഖ്യാനിക്കാനാവൂ. അത് സഭയിൽ വായിക്കപ്പെടുന്നതും വിശുദ്ധ രക്ഷണ്യചരിത്രത്തിന്റെ ഭാഗമായിട്ടാണ്. വി. ഏവൻഗേലിയോൻ വായിക്കുമ്പോൾ ഇതു വിശുദ്ധ ചരിത്രത്തിന്റെ അറിയിപ്പ് എന്നതിനാലാണ് ഇവ ഇപ്രകാരം സംഭവിക്കും എന്ന് പട്ടക്കാരൻ പ്രസ്താവിക്കുന്നത്. വി. വേദപുസ്തകം വി. രക്ഷണ്യചരിത്രസംഭവത്തിന്റെ രേഖയാണ്. വേദപുസ്തകം വിശുദ്ധമാകുന്നത് അതിന്റെ പ്രേരകശക്തി പരിശുദ്ധാത്മാവാണ് എന്നതിനാലാണ്. വായിക്കുന്ന വാക്യങ്ങൾ മനസ്സിലാക്കാനും പരിശുദ്ധാത്മ തൃപ്തിക്കാവശ്യവുമാണെന്ന് വേദപുസ്തകം വായിച്ചുകൊണ്ടിരുന്ന എത്യോപ്യൻ ഷണ്ഡന്റെ അടുത്തേക്ക് പരിശുദ്ധാത്മാവ് ഫിലിപ്പോസിനെ അയക്കുന്നതിൽ നിന്നും മനസ്സിലാക്കാം(അപ്പോ. 8:29-31). ദൈവിക വെളിപാട് പരിശുദ്ധാത്മാവ് സഭയിൽകൂടി നടത്തുന്നുവെന്നും ആയതിനാൽ സഭയാണ് വേദപുസ്തക പൊരുൾ അറിയിക്കേണ്ടതെന്നും ഇവിടെ വ്യക്തം. അതിനുള്ള ഒരു ഉപാധിയായിട്ടാണ് സഭ ആരാധനാപുസ്തകങ്ങളും വിശ്വാസ പ്രമാണങ്ങളും ക്രോഡീകരിച്ചത്. ഇവ രണ്ടും വേദപുസ്തക ഭാഗങ്ങൾ വ്യാഖ്യാനിച്ചു ക്രമീകരിച്ചിരിക്കുന്നവയാണ്.

വി. വേദപുസ്തകം രക്ഷാചരിത്രം എന്ന നിലയിൽ ഒരു വേദശാസ്ത്ര സംഹിതയോ മനുഷ്യചരിത്ര സംഹിതയോ അല്ല. പ്രത്യുത മനുഷ്യരക്ഷയ്ക്ക് ആവശ്യമായ ദൈവിക വെളിപ്പെടുത്തലുകളുടെ ചരിത്രാവിഷ്കാരമാണ്. ആരാധനകളോടനുബന്ധിച്ച് (യാമപ്രാർത്ഥനകളിലും കൂദാശകളിലും) വി. വേദപുസ്തകം വായിക്കുവാൻ ക്രമീകരിച്ചിരിക്കുന്നതു തന്നെ ക്രിസ്തീയ വിശ്വാസത്തിന്റെയും പ്രത്യാശയുടെയും ചരിത്രപരമായ ദൈവിക വെളിപാടിന്റെ സത്യത്തോട് വിശ്വസ്തത പുലർത്തുവാൻ വിശ്വാസികളെ പ്രബുദ്ധരാക്കുക എന്ന മനഃപൂർവ്വമായ ഉദ്ദേശ്യത്തിലാണ്. ഈ ചരിത്രപരമായ ദൈവികവെളിപാട് പൂർത്തിയായിട്ടില്ലെങ്കിലും വി. വേദപുസ്തകം അതിൽത്തന്നെ പൂർണ്ണമാണ്. യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തോടെ ദൈവവചനം ജഡമായി നമ്മുടെ ഇടയിൽ പാർത്ത് (യോഹ 1:14) ഭാഗികമായി പ്രവാചകൻമാർ മുഖാന്തിരം നൽകിയിരുന്ന വെളിപാടിനെ ക്രിസ്തുവിൽ കൂടി പൂർത്തീകരിച്ചു (എബ്രാ. 1:1,2). എങ്കിലും ക്രിസ്തുവിൽ സമാരംഭിച്ച ദൈവരാജ്യത്തിന്റെ പൂർത്തീകരണത്തെക്കുറിച്ചുള്ള വെളിപാടു പുസ്തകവും വേദപുസ്തകത്തിലുള്ളത് രക്ഷണ്യചരിത്രത്തിന്റെ തുടർച്ചയെ സൂചിപ്പിക്കുന്നു. എന്നിരുന്നാലും നമുക്ക് ആത്യന്തികമായുള്ള ആധാരം വേദപുസ്തകമല്ല, പിതൃപുത്രപരിശുദ്ധാത്മാവായ ത്രിയേക ദൈവമാണ്. ചരിത്രപരവും രക്ഷാപരവും പ്രവചനാത്മകവുമായ ആധികാരികരേഖ എന്ന നിലയിൽ വേദപുസ്തകത്തിന് ക്രിസ്തീയ സഭയിൽ അദ്വിതീയ സ്ഥാനമുണ്ട്. രക്ഷാചരിത്രം തുടരുന്നു എന്നതിനാൽ പരിശുദ്ധാത്മ വെളിപ്പെടുത്തലുകളും സകല സത്യത്തിലും സഭയെ വഴി നടത്തുന്ന പരിശുദ്ധാത്മാവ് സഭയിലൂടെ വെളിപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ദൈവരാജ്യോൻമുഖമായ തീർത്ഥയാത്ര തുടരുന്ന സഭയ്ക്ക ദൈവിക രക്ഷാവെളിപാടുകളുടെ പ്രമാണിക ഗ്രന്ഥമായ വി. വേദപുസ്തകം അവർക്ക് ഒരു ചാലകശക്തിയും മാർഗ്ഗദീപവുമാണ്.

**4. സഭാപിതാക്കൻമാർ**

വി. വേദപുസ്തകത്തിൽ ക്രിസ്തുവിന്റെ പഠിപ്പിക്കലുകളെല്ലാം ഉൾക്കൊണ്ടിട്ടില്ല. വേദപുസ്തകത്തിന് രൂപം കൊടുത്ത സഭ അതിനു ലഭിച്ച വെളിപാടുകളിൽ ഏറ്റം ആധികാരികമായി വി. വേദപുസ്തകത്തെ സമർപ്പിക്കുന്നുവെങ്കിലും പരിശുദ്ധാത്മാവ് മുഖാന്തിരം ക്രിസ്തുവിന്റെ പഠിപ്പിക്കലുകൾ സഭയിലെ വിശുദ്ധൻമാരാൽ തലമുറകളായി കൈമാറിക്കൊണ്ടിരിക്കുന്നു. ക്രിസ്തീയവിശ്വാസത്തിൽ ജീവിച്ചവരും ക്രിസ്തുവിന്റെ ഉപദേശസത്യത്തെ അതിന്റെ ശത്രുക്കളിൽ നിന്നും സംരക്ഷിച്ച് തക്കതായ രീതിയിൽ വിശ്വാസികളെ പഠിപ്പിച്ചവരെയാണ് നാം സഭാപിതാക്കൻമാർ എന്നു വിളിക്കുന്നത്. അവർ എന്നും വി. വേദപുസ്തകത്തിൽ അടിയൂന്നി വിശ്വാസസത്യങ്ങൾ നമുക്കു കൈമാറിത്തന്നവരാണ്. അതോടൊപ്പം വിശ്വാസവിപരീതങ്ങളെ അപ്പോസ്തോലൻമാരുടെ പഠിപ്പിക്കലുകളുടെ അടിസ്ഥാനത്തിൽ ചെറുത്തുതോല്പിച്ചവരുമാണ് (തീത്തോ. 1:9, 1 തീമോ. 6:4-5, 2 തിമോ. 4:3-5). വേദവിപരീതം (Heresy) എന്നാൽ സഭയുടെ വിശ്വാസത്തിൽ ഏതെങ്കിലും ഒന്നിനെ മാത്രം തെരഞ്ഞെടുത്തു പഠിപ്പിക്കയോ ഒരാൾ സ്വന്തം പഠിപ്പിക്കൽ മാത്രം സഭയുടെ പൊതുവായ പഠിപ്പിക്കലിനെതിരായി സ്ഥാപിക്കുവാൻ ചെയ്യുന്നതാണ്. വി. സഭാപിതാക്കന്മാർ സഭയുടെ പഠിപ്പിക്കലുകളുടെ ആകെത്തുക കൈമാറുമ്പോൾ വേദവിപരീതികൾ അതിൽ ചിലതു വിട്ട് അവർക്ക് ഇഷ്ടപ്പെടുന്നതുമാത്രം പഠിപ്പക്കുകയോ ചെയ്യുന്നു. വേദവിപരീതം (Heresy) എന്നത് ഒരുതരം ന്യൂനീകരണം (Reductionasim) ആണ്. ഈ വിശ്വാസവിപരീതങ്ങൾക്കെതിരെയുള്ള സഭാപിതാക്കൻമാരുടെ നിരന്തരപോരാട്ടത്തിലൂടെയാണ് സഭയുടെ വേദശാസ്ത്രം രൂപീകൃതമായത്.

അപ്പോസ്തോലൻമാരുടെ തൊട്ടുപിറകെ വന്ന അപ്പോസ്തോലിക പിതാക്കൻമാർ രൂപം കൊടുത്തതാണ് ഡിഡാക്കെ (Didache) എന്ന പുസ്തകം. സഭയുടെ ആദ്യകാല വിശ്വാസജീവിതശൈലികൾ അതിൽ ഉൾക്കൊള്ളുന്നു. റോമിലെ വി. ക്ലീമീസ്, അന്ത്യോഖ്യായിലെ വി. ഇഗ്നാത്തിയോസ് തുടങ്ങിയ അപ്പോസ്തോലിക പിതാക്കൻമാർ സഭയിൽ ഉയർന്നുവന്ന തോന്നൽ വാദം (Doectism) ത്തിന് എതിരായി സത്യവിശ്വാസം പഠിപ്പിച്ചു. അവർക്കു പിന്നാലെ വന്ന വിശ്വാസ സംരക്ഷകർ (Apologists) സഭയുടെ വിശ്വാസത്തിന്റെ വേദശാസ്ത്രപരവും ദാർശനികവുമായ അടിത്തറ റോമൻ ഭരണാധികാരികൾക്കും യഹൂദ-യവന മതവിശ്വാസങ്ങൾക്കും മുമ്പാകെ സമർത്ഥിച്ചവരാണ്. പ. യുസ്തീനോസ് (Justin Martyr) അവരിൽ പ്രമുഖനാകുന്നു. മൂന്നാം നൂറ്റാണ്ടിൽ വി. ഐറേനിയോസ് ജ്ഞാനവാദ(Gnostieism)ത്തിനെതിരായി തെർത്തുല്യൻ പ്രതിച്ഛായ (Malatism) സിദ്ധാന്തക്കാർക്കെതിരായും സത്യവിശ്വാസം ഉറപ്പിച്ചു. നാലാം നൂറ്റാണ്ടിൽ അലക്സന്ത്രിയായിലെ അത്താനാസ്യോസും കൈസറിയായിലെ വി. ബസ്സേലിയോസും നിസ്സായിലെ വി. ഗ്രീഗോറിയോസും നാസ്സിയാൻസിലെ വി. ഗ്രീഗോറിയോസും എഡേസ്സായിലെ വി. അപ്രേമും അറിയോസിന്റെയും

അപ്പോള്ളിനാറിയസിന്റെയും വേദവിപരീതങ്ങൾക്കെതിരായി സഭാവിശ്വാസം വ്യാഖ്യാനിച്ചു. സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ് സഭാജീവിതശൈലി വ്യാഖ്യാനിച്ചുനൽകി. അഞ്ചാം നൂറ്റാണ്ടിൽ അലക്സന്ത്രിയായിലെ വി. കൂറിലോസ് നെസ്തോറിയ വേദവിപരീതത്തിനെതിരായും അലക്സന്ത്രിയായിലെ വി. ദീയസ്കോറോസും മാബൂഗിലെ വി. ഫീലക്സിനോസും അന്ത്യോഖ്യയിലെ വി. സേവേറിയോസും കൽക്കിദോൻ സുന്നഹദോസിന്റെ ഇരുസ്വഭാവ വിശ്വാസത്തിനെതിരായും വിശ്വാസം ഉറപ്പിച്ചു.

സുറിയാനി സഭാപാരമ്പര്യത്തിൽ പിന്നീട് എഡേസ്സായിലെ വി. യാക്കോബും ദീവന്നാസ്യോസ് ബർസ്ലീബിയും മൂശെ ബർക്കീപ്പായും ബാർ എബ്രായയുമെല്ലാം 13- ാം നൂറ്റാണ്ടുവരെ സഭയുടെ സത്യവിശ്വാസം പഠിപ്പിച്ച പിതാക്കൻമാരാകുന്നു. മലങ്കരസഭയുടെ ആധുനിക സഭാപിതാക്കൻമാരുടെ വിശ്വാസപഠിപ്പിക്കലുകൾ ഡോ. സാമുവേൽ ചന്ദനപ്പള്ളി സമർത്ഥമായി ക്രോഡീകരിച്ചിട്ടുണ്ട്.

### 5. സാർവ്വത്രിക സുന്നഹദോസുകൾ (Ecumenical Councils)

സഭാവിശ്വാസസത്യങ്ങൾ ക്രോഡീകരിച്ച ആദ്യ മൂന്നു സുന്നഹദോസുകളാണ് നിഖ്യ (എ.ഡി. 325), കുസ്തന്തീനോസ് പോലീസ് (എ.ഡി. 381) എഫേസോസ് (എ.ഡി. 431) സുന്നഹദോസ് ഓർത്തഡോക്സ് സുറിയാനി സഭാപാരമ്പര്യം പുലർത്തുന്ന മലങ്കര ഓർത്തഡോക്സ് സഭ കൽക്കിദോൻ സുന്നഹദോസ് (451) അംഗീകരിക്കാതെ ഈ മൂന്നു സുന്നഹദോസുകളിലെ സത്യവിശ്വാസമാകുന്ന പാറമേൽ നിലനിൽക്കുന്നു. ക്രിസ്തുശാസ്ത്ര വ്യാഖ്യാനത്തിൽ കൽക്കിദോൻ സുന്നഹദോസിന്റെ തീരുമാനം (451) അനുസരിച്ച് ബൈസന്റയിൽ (ഈസ്റ്റേൺ) ഓർത്തഡോക്സ് സഭകൾ ഏഴു സാർവ്വത്രിക സുന്നഹദോസുകളും 1054 ൽ പരിശുദ്ധാത്മാവ് പുത്രനിൽ നിന്നും കൂടിയുള്ള പുറപ്പാട് എന്ന് വിശ്വസിച്ച റോമൻ കത്തോലിക്ക സഭ ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളോടു വേർപിരിഞ്ഞ് 22 സാർവ്വത്രിക സുന്നഹദോസുകളുമായും നില നിൽക്കുന്നു.

### 6. സഭയുടെ വിശ്വാസപ്രമാണം

സാർവ്വത്രിക സഭ അംഗീകരിക്കുന്ന ഏക വിശ്വാസസത്യപ്രമാണം എ.ഡി. 325 ൽ നിഖ്യാ സുന്നഹദോസിൽ വച്ച് രൂപംകൊണ്ടതും എ.ഡി. 381 ൽ കുസ്തന്തീനോസ് പോലീസ് സുന്നഹദോസ് മുഖാന്തിരം വിപുലീകരിക്കപ്പെട്ടതുമാണ്. എല്ലാ ക്രിസ്തീയ വിശ്വാസ സത്യങ്ങളുടെയും ഒരു ചുരുക്ക രൂപമെന്നതിൽ എല്ലാ സഭകളും അന്നുമുതൽ ഇന്നുവരെ മതപഠനത്തിനും ആരാധനയ്ക്കും ഇത് ഉപയോഗിക്കുന്നു. ഈ വിശ്വാസപ്രമാണത്തിൽ പരിശുദ്ധാത്മാവിനെക്കുറിച്ചു പറയുന്ന മൂന്നാം ഖണ്ഡികയിൽ പിതാവിൽ നിന്നും പുറപ്പെട്ടു എന്ന ഭാഗം റോമൻ കത്തോലിക്കസഭ പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെട്ട് എന്നു വ്യത്യാസപ്പെടുത്തിയത് വേദവിപരീതമായി ഓർത്തഡോക്സ് സഭകൾ കണക്കാക്കുന്നു.

നാം എന്ത് വിശ്വസിക്കുന്നുവോ അത് നമ്മുടെ ജീവിതശൈലിയിൽ രൂപപ്പെടുത്തുന്നു എന്നുള്ളതിനാൽ യാമപ്രാർത്ഥനകളുടെ അന്ത്യത്തിലും കൂദാശകളിലും നിർബന്ധമായി നാം വിശ്വാസം ഏറ്റുപറഞ്ഞ് നമ്മുടെ ജീവിതത്തിൽ നിരന്തരം പുതുക്കിക്കൊണ്ടുപോകണമെന്നുള്ളത് സഭയുടെ നിഷ്കർഷയാണ്.

### 7. വി. ത്രിത്വവിശ്വാസം

സഭയുടെ വിശ്വാസപ്രമാണത്തിലെ ആദ്യ മൂന്നു ഖണ്ഡികകൾ പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നീ ദൈവിക ത്രിത്വങ്ങളുടെ ഉണ്മയും വ്യാപാരവും (Divine dispensation) സ്പഷ്ടമാക്കുന്നു. ഉണ്മയിൽ ഒന്നും ആളത്വത്തിൽ മൂന്നുമായ ദൈവത്തെ ത്രിയേക ദൈവം എന്നു പരാമർശിക്കുന്നു. ദൈവത്തെ അറിയുകയും വിശ്വസിക്കുകയും ആശ്രയിക്കുകയും ആരാധിക്കുകയും ചെയ്യേണ്ടതാണ് മനുഷ്യധർമ്മം. ദൈവം നമുക്ക് ഒരേ സമയം സമീപസ്ഥനും ദൂരസ്ഥനുമാണ്. ഉന്നതനായ ദൈവത്തിങ്കലേക്ക് പ്രാർത്ഥനാസമയത്ത് നാം കണ്ണുകളും കൈകളും ഹൃദയങ്ങളും ബോധങ്ങളും വിചാരങ്ങളും ഉയർത്തുന്നു. സമീപസ്ഥനായ ദൈവത്തിന്റെ തിരുസാന്നിദ്ധ്യബോധം നമ്മെ വിശുദ്ധജീവിതത്തിൽ വളർത്തുന്നു. പ്രപഞ്ചത്തിന് സർവ്വാതീതനായി നിൽക്കുന്ന ഒരു ചാലകശക്തിയാണ് ദൈവമെന്ന ദാർശനികതയിൽ നിന്ന് വ്യത്യസ്തമായി പ്രപഞ്ചത്തെ സൃഷ്ടിക്കുകയും രൂപാന്തരപ്പെടുത്തുകയും ചെയ്യുന്ന ഒരു വ്യക്തിയായി ദൈവത്തെ കാണുന്നു, ക്രിസ്തീയവിശ്വാസം. ഒരേ ഉണ്മ ഒരുപോലെ പങ്കിടുന്ന പിതാവും പുത്രനും പരിശുദ്ധാത്മാവുമായ മൂന്ന് ആളത്വങ്ങളിലെ ഏക ദൈവ വിശ്വാസം ക്രിസ്തുവിന്റെയും അപ്പോസ്തോലൻമാരുടെയും പഠിപ്പിക്കലിൽ അടിസ്ഥാനപ്പെടുന്നു (മത്താ. 28:19, 2 കോരി. 13:14, 1 പത്രോ. 1:2). എന്നത് പഴയനിയമത്തിലെ ദൈവബഹുവചന വെളിപ്പെടുത്തലുകളിൽ അടിയൂന്നിയുള്ളതുമാണ് (ഉല്പ. 1:26).

പഴയനിയമത്തിൽ വി. ത്രിത്വം ഗുപ്തമായും പുതിയനിയമത്തിൽ വ്യക്തമായും വെളിപ്പെട്ടു. സൃഷ്ടിയിൽ ത്രിത്വം വെളിപ്പെടുന്നത് പിതാവാം ദൈവം തന്റെ വചനമാം ദൈവത്താൽ സൃഷ്ടിക്കുമ്പോൾ പരിശുദ്ധാത്മാവ് വെള്ളത്തിൻമീതെ പരിവർത്തിച്ചു (ഉല്പ. 1:1, 2, 3, യോഹ 1:3). മനുഷ്യസൃഷ്ടിയിലും ഈ ത്രിത്വം തന്നെ വെളിപ്പെട്ടു (ഉല്പ. 1:26). പ്രപഞ്ചത്തെ രക്ഷിക്കുന്നതിലും പിതാവും പുത്രനും പരിശുദ്ധാത്മാവും ഒരുമിച്ചു പ്രവർത്തിക്കുന്നു (ഏശാ. 63:16, സങ്കീ. 2:7 , 8, ഏശാ 6:1 – 3, ഏശാ 44:3, 48:16, 17). പഴയനിയമത്തിലെ ഈ ത്രിത്വവെളിപ്പെടുത്തലുകൾ പുതിയനിയമം സാക്ഷിക്കുന്നു. വചനമാം ദൈവം പിതാവാം ദൈവത്തോടുകൂടെ ആയിരുന്നുവെന്നും (യോഹ. 1:1, 14) അബ്രാഹാമിനു മുമ്പെ താൻ ഉണ്ടായിരുന്നവനാണെന്ന് (യോഹ 8:58) പെന്തിക്കോസ്തി ദിവസം പ്രത്യക്ഷപ്പെട്ട പരിശുദ്ധാത്മാവ് പഴയനിയമ കാലത്തുതന്നെ ഉണ്ടായിരുന്നതാണെന്നും (അപ്പോ. 2:17, യോവേൽ 2:28–32), സൃഷ്ടിയിൽ പിതാവാം ദൈവത്തോടൊപ്പംപുത്രനും പ്രവർത്തിക്കുന്നുവെന്നും (എബ്രാ. 18:10) പുതിയനിയമം സാക്ഷിക്കുന്നു. വി. കന്യക മറിയാമിനോടുള്ള വചനിപ്പിലും (ലൂക്കോ. 1:35) യോർദ്ദാനിലെ യേശുവിന്റെ മാമ്മോദീസായിലും ത്രിത്വം വെളിപ്പെടുന്നു (മത്താ. 3:16, 17).

പിതാവാം ദൈവം പുത്രനാം ദൈവത്തിന്റെയും പരിശുദ്ധാത്മാവാം ദൈവത്തിന്റെയും ഉറവിടമായും പുത്രനാം ദൈവം പിതാവിൽ നിന്നും ജനിക്കുന്നവനായും പരിശുദ്ധാത്മാവാം ദൈവം പിതാവിൽ നിന്നും പുറപ്പെടുന്നവനായും ഏകദൈവത്വത്തിൽ ഭാഗഭാക്കാകുന്നു. എന്നാൽ മൂന്ന് ആളത്വങ്ങളിലും ദൈവത്വം പൂർണ്ണമായ അളവിൽ നിൽക്കുന്നു. മൂന്ന് ആളത്വങ്ങളും ഒന്നിൽ മറ്റുരണ്ടുവീതം പരസ്പരം വസിക്കുകയും (Interdwelling) നിർവിയോഗബന്ധം (Co-inherence) തുടരുകയും ചെയ്യുന്നു. പിതാവിന്റെ പ്രവർ ത്തികളിലെല്ലാം പുത്രനും പരിശുദ്ധാത്മാവും സന്നിഹിതരാണ്. പുത്രന്റെ എല്ലാ പ്രവർത്തികളിലും പിതാവും പരിശുദ്ധാത്മാവും സന്നിഹിതരാകുന്നു. പരിശുദ്ധാത്മാവിന്റെ എല്ലാ പ്രവർത്തനങ്ങളും പിതാവിന്റെയും പുത്രന്റെയും സാന്നിദ്ധ്യത്തിലുമാണ്. മനുഷ്യബുദ്ധിയ്ക്ക് ഗ്രഹിക്കുവാൻ അപ്രാപ്യവുമായ ഒരു വേദശാസ്ത്രതത്വമാണ് വി. ത്രിത്വം.

### 8. സൃഷ്ടി

ആകാശവും ഭൂമിയും കാണപ്പെടുന്നതും കാണപ്പെടാത്തതല്ലാത്തതുമായ സകലവും സൃഷ്ടിച്ച പിതാവാം ദൈവത്തിന്റെ രണ്ടു കൈകളായിരുന്നു പുത്രനാം ദൈവവും പരിശുദ്ധാത്മാവാം ദൈവവുമെന്ന് വി. ഐറേനിയോസ് പ്രസ്താവിക്കുന്നു. ഉളവായതെല്ലാം പുത്രനാം ദൈവം മുഖാന്തിരം ഉളവായി എന്നും ഉളവായതൊന്നും അവനെക്കൂടാതെ ഉളവായില്ല (യോ. 1:3) എന്ന് വി. യോഹന്നാനും സൃഷ്ടികർമ്മത്തിൽ ദൈവത്തിന്റെ ആത്മാവ് വെള്ളത്തിൻമീതെ പരിവർത്തിച്ചു എന്ന ഉല്പത്തി 1:3 ന്റെ വെളിപ്പെടുത്തലും ഇതിന് ആധാരമാണ്. അനാദ്യന്തനായ ദൈവം നിർബന്ധത്താലല്ല തന്റെ നൻമയുടെയും സ്നേഹത്തിന്റെയും ആവിഷ്കാരമായി പ്രപഞ്ചസൃഷ്ടി നടത്തി. ഇല്ലായ്മയിൽ നിന്നും ദൈവം പ്രപഞ്ചത്തെ സൃഷ്ടിച്ചു എന്ന സത്യം പ്രപഞ്ചോല്പത്തിയെക്കുറിച്ചുള്ള എല്ലാ ദാർശനികവീക്ഷണങ്ങളിൽ നിന്നും പൗരാണിക ഇതിഹാസങ്ങളിൽ നിന്നും വ്യത്യസ്തമാണ്. സൃഷ്ടിയിലെ എല്ലാ ജീവജാലങ്ങളും സചേതനവും അചേതനവുമായ ഓരോന്നും ദൈവവചനത്താൽ സൃഷ്ടിക്കപ്പെട്ടു എന്നു ദൈവസ്വരൂപത്തിലും സാദൃശ്യത്തിലും മനുഷ്യൻ പ്രത്യേകമായി സൃഷ്ടിക്കപ്പെട്ടു എന്നുമാണ് വേദപുസ്തകം സാക്ഷിക്കുന്നു. പ്രപഞ്ചത്തിലെ ഓരോ അസ്തിത്വവും ദൈവവചനം മുഖാന്തിരം നിലവിൽ വന്നു എന്നതിനാൽ ഡാർവ്വിന്റെ പരിണാമസിദ്ധാന്തത്തിന് വേദപുസ്തകാടിസ്ഥാനത്തിൽ സ്ഥാനം കൊടുക്കുവാൻ നമുക്ക് കഴിയില്ല. സൃഷ്ടിയുടെ ശാസ്ത്രീയ കൃത്യത വെളിവാക്കുകയായിരുന്നില്ല ദൈവോദ്ദേശ്യം. മറിച്ച് പൊതുവായി പ്രപഞ്ചത്തിന്റെയും മനുഷ്യന്റെ പ്രത്യേകിച്ചും സ്രഷ്ടാവ് ദൈവമാണെന്ന സത്യം ബോദ്ധ്യപ്പെടുത്തുക മാത്രമേ ഉണ്ടായിരുന്നുള്ളൂ. മാത്രവുമല്ല സൃഷ്ടി മുഴുവൻ പരിപാലിക്കപ്പെടുന്നതും വികസിതരൂപാന്തരങ്ങൾ ഉൾക്കൊള്ളുന്നതിന്റെയും പിന്നിൽ ദൈവകരങ്ങളുണ്ടെന്നതും മനുഷ്യനെ ബോദ്ധ്യപ്പെടുത്തുവാൻ സ്രഷ്ടാവിന് ഉദ്ദേശ്യ

മുണ്ടായിരുന്നെന്ന് കരുതണം. കാരണം സൃഷ്ടിയായ മനുഷ്യൻ സൃഷ്ടാവിനെതിരായിത്തീരുകയും ചെയ്തപ്പോഴും നീതിമാനായ ദൈവം ക്ഷിപ്രസംഹാരം നടത്താതെ സൃഷ്ടിയെയും മനുഷ്യനെ പ്രത്യേകമായും സ്നേഹിച്ച് ക്ഷമിച്ചു വഴി നടത്തിയ ദൈവസ്വഭാവ വെളിപ്പെടുത്തലും സൃഷ്ടിയുടെ ആദ്യകാലവിവരണത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. സൃഷ്ടി എല്ലാം വളരെ നല്ലതാണെന്നു കണ്ട സ്രഷ്ടാവിനെ മനുഷ്യൻ സ്വന്തസ്വാതന്ത്ര്യമുപയോഗിച്ച് പരാജയപ്പെടുത്തുവാൻ തിന്മ ലോകത്തിലേക്കു പ്രവേശിച്ചപ്പോഴും ക്ഷമയോടെ മനുഷ്യനെ നിഷ്ഠുരസംഹാരം നടത്താതെ ഏദനു പുറത്ത് സംരക്ഷിക്കുന്ന ദൈവസ്നേഹം സൃഷ്ടിയുടെ മറ്റൊരു പ്രമേയമാണ്. സൃഷ്ടിയിൽ അന്തർലീനമായിരിക്കുന്ന അടിസ്ഥാന നന്മ മനുഷ്യന് ദൈവത്തോടു സമീപിക്കുവാനുള്ള മാർഗ്ഗമാണ്. ഈ പ്രപഞ്ചവസ്തുക്കളിലെ തിന്മയെ വിപാടനം ചെയ്ത് അതിന്റെ സൃഷ്ടിയിലെ ആദ്യനന്മയെ പ്രകാശിപ്പിക്കുവാനുള്ള ദൈവമനുഷ്യയത്നം തന്നെയാണ് പ്രപഞ്ചരക്ഷയെ സംബന്ധിച്ച കൗദാശിക വീക്ഷണം. സ്രഷ്ടാവിനെ അറിയുവാനും ആശ്രയിക്കുവാനും ആരാധിക്കുവാനും സൃഷ്ടിയിൽകൂടെ മനുഷ്യന് കഴിയുന്നത് സ്രഷ്ടാവിനോടുള്ള സ്നേഹാവിഷ്കാരമാണ് (സങ്കീ. 19:1-4, റോമ 1:20).

**9. മാലാഖമാർ**

മനുഷ്യരുടെ രക്ഷയ്ക്കുവേണ്ടി ശുശ്രൂഷ നടത്തുവാൻ ദൈവത്താൽ അയയ്ക്കപ്പെടുന്ന സേവകാത്മാക്കളാണ് ദൈവദൂതൻമാർ (എബ്രാ. 1:14). പഴയനിയമത്തിലും പുതിയനിയമത്തിലും അവരുടെ ദൗത്യം ദൈവത്തിന്റെ സന്ദേശവാഹകരാവുകയെന്നതാണ്. അതിനുവേണ്ടിയാണ് അവർ സൃഷ്ടിക്കപ്പെട്ടതും. ഗബ്രിയേൽ, മീഖായേൽ എന്നീ മൂന്നുപേരാണ് അവരിൽ പ്രധാനികൾ. യേശുവിന്റെ ജനനത്തിലും സംരക്ഷണയിലും മാലാഖമാർ കാവൽ മാലാഖമാരായി പ്രവർത്തിച്ചു. (മത്താ. 1:18, 24 , 2:13, 19) അഹങ്കാരത്താൽ ദൈവസിംഹാസനത്തിനുമേലായി ഇരിപ്പിടം ക്രമീകരിച്ച് വീണുപോയ മാലാഖയാണ് യെശയ്യാ 14:12, 13 ൽ പറയുന്ന അരുണോദയ പുത്രനായ ശുക്രൻ (Lucifer) എന്ന് സഭ പഠിപ്പിക്കുന്നു.

**10. മനുഷ്യൻ എന്ന സൃഷ്ടി**

ദൈവം മനുഷ്യനെ സൃഷ്ടിച്ചത് സൃഷ്ടിയുടെ മകുടമായിട്ടാണ്. സൃഷ്ടിക്കൊരു ക്രമമുണ്ടായിരുന്നു. ഇല്ലായ്മയിൽ നിന്ന് ഉണ്മയുടെ ആദ്യ പടിയിലേക്കും താണ സൃഷ്ടിയിൽ നിന്ന് ഏറ്റവും ഉന്നത സൃഷ്ടിയായ മനുഷ്യനിലേക്കും ഉള്ള ദൈവികക്രമം. ഇവിടെ പരിണാമസിദ്ധാന്തത്തിന് ഇടം കണ്ടെത്താൻ സാധിച്ചേക്കാം. ദൈവം തന്റെ സ്വരൂപത്തിൽ സൃഷ്ടിച്ച ഏക സൃഷ്ടി മനുഷ്യനായതിനാൽ മറ്റു സൃഷ്ടികൾക്കും ദൈവത്തിനുമിടയിൽ അവൻ ഒരു ദൈവപ്രതിനിധി ആയി. ദൈവശ്വാസം ലഭിച്ച മനുഷ്യൻ ആത്മശരീരദേഹിയുള്ള സൃഷ്ടിയായിത്തീർന്ന് സൃഷ്ടിയ്ക്കും സ്രഷ്ടാവിനുമിടയിൽ ഒരു ആത്മീയ കണ്ണിയായി സംവേദന മാധ്യമവുമായി. ദൈവസ്വരൂപിയായ മനുഷ്യൻ ദൈവസ്വഭാവം ഉൾക്കൊണ്ട് അത് പ്രതിഫലിപ്പിക്കും. ദൈവസ്വരൂപത്തിന്റെ ഘടകങ്ങൾ സ്നേഹവും സ്വാതന്ത്ര്യവും വിശുദ്ധിയും ബുദ്ധിയും വിവേചനശക്തിയും തീരുമാനശക്തിയും വികാരവും ഓർമ്മശക്തിയും അമർത്യതയും അദ്രവത്വവുമാണ്. ഇവയെല്ലാം മനുഷ്യന്റെ ആത്മശരീരദേഹികളിൽ സമഗ്രമായി നിക്ഷിപ്തമാണ്. ദൈവവും സമസൃഷ്ടങ്ങളുമായുള്ള സജീവ സംസർഗ്ഗത്തിന് ഇത് ഉപയുക്തമാകുന്നു. ഈ ഗുണങ്ങളുടെ സംഭാവ്യതയിൽ (Potenticelity) സൃഷ്ടിക്കപ്പെട്ട മനുഷ്യൻ അവയുടെ യാഥാർത്ഥീകരണത്തിലൂടെ (Actualisation) ദൈവസാദൃശ്യത്തിൽ പടിപടിയായി വളരുന്നു. ഇതിന് മനുഷ്യന്റെ ദൈവീകരണം (Deification) എന്നുപറയാം. സൃഷ്ടിയല്ലാത്തവനും അതിർത്തി നിർമ്മിക്കപ്പെടാത്തവനുമായ ദൈവത്തിന്റെ സ്വത്വത്തിലേക്ക് അഥവാ സൃഷ്ടിയായ മനുഷ്യന്റെ ദൈവരൂപത്തിൽ നിന്നും ദൈവസാദൃശ്യത്തിലേക്കുള്ള വളർച്ച ഒരിക്കലും നിലയ്ക്കാത്ത ഒരു പ്രയാണമാണ്. അപ്രകാരം ദൈവീകരണം ഒരു ആത്യന്തികയാത്രയാണ്. അവസാന സങ്കേത താവളമല്ല. വർണ്ണ, വർഗ്ഗ, ലിംഗ വ്യത്യാസമില്ലാത്ത ഈ അവസ്ഥയിലുള്ള പ്രയാണം മനുഷ്യൻ പുതിയ ആദാമായി മനുഷ്യനെ ദൈവം സൃഷ്ടിച്ചതിന്റെ ഉദ്ദേശിക്കപ്പെട്ട ഫലപ്രാപ്തിയിൽ എത്തിച്ചേരണം.

**11. പാപവും അനന്തരഫലവും**

മനുഷ്യൻ ദൈവസ്വരൂപം ഉൾക്കൊണ്ട് ദൈവസാദൃശ്യത്തിലേക്കുള്ള വളർച്ചയിൽ തളർച്ചയുടെ സാദ്ധ്യത തള്ളിക്കളയാനാവില്ല. ഏദനിൽ സ്വാതന്ത്ര്യമുള്ളതിനാൽ നിരോധന ലംഘനം മനുഷ്യൻ നടത്തിയപ്പോൾ സ്വാതന്ത്ര്യത്തിന്റെ സ്വതസിദ്ധമായ ഉപയോഗത്തിനു(Positive) പകരം വിപരീത ഉപയോഗം മൂലം പുരോന്മുഖയാത്രയ്ക്ക് അധോന്മുഖ വ്യതിയാനം വന്നത് പാപം എന്ന അവസ്ഥയായി. സൃഷ്ടിയുടെ അസ്തിത്വത്തിന്റെ നിഷേധവും മുന്നോട്ടുള്ള ഗമനത്തിന്റെ തിരിച്ചടിയുമായിത്തീർന്നു അത്. മനുഷ്യനെ വളർച്ചയിലെ അപൂർണ്ണതയും നിഷ്കളങ്കത്വവും ശൈശവാവസ്ഥയും പരീക്ഷകന്റെ ദുരുദ്ദേശ്യത്തിനു വഴിപ്പെട്ടതിൽകൂടി അഹങ്കാരത്തിന്റെ കണികയും പാപത്തിനു കാരണമായി. ദൈവകല്പനയോടുള്ള അനുസരണക്കേട് ദൈവനിരാകരണമായി. സ്വാഭാവികമായും അത് മനുഷ്യദൈവസംസർഗ്ഗത്തിന് വിലങ്ങുതടിയായി. മനുഷ്യൻ ദൈവ കേന്ദ്രീകരണത്തിൽ നിന്നുമാറി സ്വയകേന്ദ്രമായി തന്റെ ജീവിതം തുടരുവാൻ തീരുമാനിച്ചു. സ്വാതന്ത്ര്യത്തിന്റെ ഈ ദുർവിനിയോഗം അവന്റെ നാശത്തിന് അവൻ തന്നെ കാരണക്കാരനായിത്തീരുവാൻ ഇടയാക്കി. ഇതിനെ ആദ്യപാപം (Original Sin) എന്നും ഉത്ഭവ പാപമെന്നും റോമൻ കത്തോലിക്ക പ്രൊട്ടസ്റ്റന്റു സഭകൾ പൂർവ്വികപാപം (Aneestral Sin) എന്നും ആദാമ്യപാപമെന്ന് (Ademic Sin) പൗരസ്ത്യ ഓർത്തഡോക്സ് സഭകളും വിശേഷിപ്പിക്കുന്നു. ഇതിന്റെ അനന്തരഫലമോ മനുഷ്യന്റെ ആദ്യനിഷ്കളങ്കത അവന് നഷ്ടപ്പെട്ടു. മനുഷ്യനിലെ ദൈവസ്വരൂപം കളങ്കപ്പെട്ട് വികലമാക്കപ്പെട്ടു. മരണവും ദ്രവത്വവും മനുഷ്യസ്വഭാവത്തിനു ചേർക്കപ്പെട്ടു. അവന്റെ ബുദ്ധിയും വിവേചനാശക്തിയും മങ്ങി, തീരുമാനശക്തി ബലഹീനമാക്കപ്പെട്ടു, ആഗ്രഹങ്ങളും വികാരങ്ങളും കാടത്തമായിത്തീർന്നു. ജീവന്റെ ഉടയവനും ഉറവിടവുമായ ദൈവത്തിൽ നിന്നും മനുഷ്യൻ വേർപെട്ടു. നിത്യമരണത്തിലേക്കു ചെന്നവസാനിക്കുന്ന ആത്മീയമരണത്തിൽ ആയിത്തീർന്നു (റോമ. 6:23). മേൽപ്പറഞ്ഞ എല്ലാ പരിണിതഫലങ്ങളും പുതുതായി ജനിക്കുന്ന മനുഷ്യവർഗ്ഗത്തിലെ ഓരോ വ്യക്തിയുടെയും സ്വഭാവത്തിലേക്കു കടത്തപ്പെട്ടു. ആദാമിന്റെ വ്യക്തിപരമായ പാപത്തിന്റെ കുറ്റം ആദാമിൽതന്നെ നിലനിൽക്കുമ്പോഴും ഈ പരിണിതഫലങ്ങൾ ആദാമിന്റെ സ്വഭാവത്തിൽപ്പെട്ടു ജനിക്കുന്ന ഓരോ വ്യക്തിയുടെയും സ്വഭാവത്തിലേക്ക് അയയ്ക്കപ്പെട്ടു. ഈ അവസ്ഥയിൽ നിന്ന് മനുഷ്യസ്വഭാവത്തിന് മാറ്റം വരണമെങ്കിൽ വികലമാക്കപ്പെട്ട മനുഷ്യസ്വഭാവം സ്വന്തതീരുമാനശക്തിയോടെ ദൈവത്തിങ്കലേക്കുള്ള ഒരുസമൂല സമർപ്പണം ആവശ്യമായി വന്നു. ഇതു സാധിച്ചെടുത്തത് വീഴ്ചയുള്ള ശരീരമെടുത്തുവന്ന ക്രിസ്തുമാത്രമാണ്. മറ്റാർക്കും അത് കഴിയുമായിരുന്നില്ല. ദൈവപുത്രൻ വീണുപോയ മനുഷ്യവർഗ്ഗത്തിലെ പുത്രനായി അവതരിച്ചതുകൊണ്ടുമാണ്.

**12. ദൈവത്തിന്റെ രക്ഷാപദ്ധതി**

പിതാവാം ദൈവം പാപം മുഖാന്തിരം ഏദനിൽ നിന്നു പുറത്താക്കപ്പെട്ട മനുഷ്യന് ജീവന്റെ വൃക്ഷത്തിലെ ഫലം അനുഭവിച്ച് ദൈവവുമായുള്ള മുറിഞ്ഞുപോയ ബന്ധം പുന:സ്ഥാപിക്കുവാൻ തന്റെ ഏകജാതനാം പുത്രനെത്തന്നെ ലോകത്തിലേക്കയയ്ക്കുന്നു. സർവ്വസൃഷ്ടിയുടെ ആദ്യശില്പിയും ചിത്രകാരനുമായ വചനമാം ദൈവത്തെ തന്നെ (യോഹ. 1:3). വീഴ്ചയിലായ മനുഷ്യവർഗ്ഗത്തിന്റെ ജഡം ധരിച്ച് മനുഷ്യനായി മനുഷ്യരുടെയിടയിൽ അവരിൽ ഒരുവനെപ്പോലെ ജീവിക്കുവാൻ ലോകത്തിലേക്കയച്ചു (യോഹ. 1:14). പക്ഷേ താൻ ദൈവപുത്രനായിരുന്നതിനാൽ പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും മാത്രം പങ്കുവയ്ക്കപ്പെടുന്ന പിതാവിന്റെ തേജസ്സ് (യോഹ 1:14) കൃപയും സത്യവുമായി ക്രിസ്തുവിൽകൂടി മനുഷ്യവർഗ്ഗത്തിന് അനുഭവവേദ്യമായി (യോഹ. 1:14, 14:6, എബ്രാ. 1:3).

ദൈവത്തോട് മത്സരിച്ച് ദൈവത്തെ തോൽപ്പിക്കാൻ ശ്രമിച്ച മനുഷ്യൻ സ്വയം തോറ്റു. പക്ഷേ ദൈവം അവനെ കൈവിട്ടില്ല. ദൈവം തന്റെ സ്നേഹത്തിലും കരുതലിലും മനുഷ്യനെ പിന്തുടർന്നു വന്ന തന്റെ ഏകജാതനാം പുത്രനെ അയച്ച് മനുഷ്യനെ ദൈവബന്ധത്തിലേക്കു കൊണ്ടുവന്നതാണ് ദൈവത്തിന്റെ രക്ഷാപദ്ധതിയുടെ ആരംഭം. മർത്യതയിൽ നിന്നും ദ്രവത്വത്തിൽ നിന്നും അമർത്യതയിലേക്കും അദ്രവത്വത്തിലേക്കം ദൈവം മനുഷ്യനെ തിരിച്ചുവിട്ട ദൈവപുത്രന്റെ മനുഷ്യാവതാരം ആ പദ്ധതിയുടെ തുടക്കം. ആ രക്ഷാപദ്ധതി പിതാവാം ദൈവം നിരൂപിക്കുന്നു. പുത്രനാം ദൈവം നടത്തുന്നു. പരിശുദ്ധാത്മാവാം ദൈവം പൂർത്തീകരിച്ച് പൂർണ്ണതയിലേക്ക് നയിക്കുന്നു. പഴയനിയമകാലത്ത് അനേക പരിശോധനകളിൽ കൂടി മനുഷ്യവർഗ്ഗത്തെ നയിച്ച പിതാവാം ദൈവം ദൈവിക രക്ഷാപദ്ധതിക്കു അനുകൂലമായി മറുപടി കൊടുത്ത കന്യക മറിയാമിൽക്കൂടി തന്റെ സ്വന്തപുത്രനെ, സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തല ചതയ്ക്കുവാൻ (ഉല്പത്തി 3:15) (പാപത്തിന്റെ സ്വാധീനം) സ്ത്രീയിൽ

നിന്നു ജനിച്ചവനായിത്തന്നെ (ഗലാ. 4:4) ലോകത്തിലേക്കയച്ചു.

**13. വി. കന്യകമറിയാം**

ദൈവത്തിന്റെ രക്ഷാപദ്ധതിയിൽ നേരിട്ടു ഭാഗഭാക്കാവുന്ന ആദ്യമനുഷ്യവ്യക്തി കന്യകമറിയാം ആണ്. പാപത്തിൽ വീഴ്ച സംഭവിച്ച മനുഷ്യവർഗ്ഗത്തിന്റെ പ്രതിനിധിയായ കന്യകമറിയാം ദൈവകൃപയാൽ ശുദ്ധീകരിക്കപ്പെട്ട് ദൈവപുത്രന് മാതാവായിത്തീരുവാനുള്ള യോഗ്യത നേടി. (ലൂക്കോ. 1:35) ഒന്നാം ഹവ്വാ അനുസരണക്കേടിനാൽ മനുഷ്യവർഗ്ഗത്തിനു മേൽ കെട്ടിയുണ്ടാക്കിയ പാപത്തിന്റെ കുരുക്ക് കന്യകമറിയാം തന്റെ അനുസരണത്തിൽ കൂടി അഴിച്ചെടുത്തു എന്ന് വി. ഐറേനിയോസ് രേഖപ്പെടുത്തി. വി. കന്യകമറിയാമിനെ രണ്ടാം ഹവ്വയായി കണക്കാക്കി. ഈ അടിസ്ഥാനത്തിലാവാം റോമൻ കത്തോലിക്ക സഭ കന്യകമറിയാമിനെ സഹരക്ഷക (Coredemptrice - Coredecomer) എന്നു പറയുന്നത്. എന്നാൽ ഓർത്തഡോക്സ് സഭ കന്യകമറിയാം ക്രിസ്തുവിലുള്ള മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്ക് ദൈവപുത്രന്റെ മാതാവായിത്തീർന്ന നിലയിൽ ഒരു മുഖാന്തിരമായവൾ എന്നല്ലാതെ കന്യകമറിയാമിനെ സഹരക്ഷക എന്നു കണക്കാക്കുന്നില്ല. മാത്രമല്ല കന്യകമറിയാമിനും ക്രിസ്തുവിലൂടെയുള്ള രക്ഷ ആവശ്യമായിരുന്നു. (ലൂക്കോ. 1:47). എന്നാൽ വിശുദ്ധന്മാരുടെ കൂട്ടത്തിൽ അഗ്രഗണ്യയായി വി. കന്യകമറിയാമിനെ ഓർത്തഡോക്സ് സഭ വന്ദിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നത് ദൈവം മനുഷ്യനായി ലോകത്തിൽ അവതരിക്കുന്നതിന് സ്വന്തശരീരവും രക്തവും പങ്കിട്ടുകൊടുക്കുവാൻ സാധിച്ച അതുല്യഭാഗ്യം ലഭിച്ചവൾ എന്ന നിലയിലാണ്. ആദാമിൽ നിന്നും ആദ്യപാപം എല്ലാ മനുഷ്യനിൽകൂടിയും കടന്നുവരുന്നു എന്നും അത് ജന്മപാപമെന്നും അതിൽ നിന്ന് സ്വതന്ത്രയായി മറിയം തന്റെ മാതാപിതാക്കളിൽ നിന്നും ജനിച്ചു എന്നും ആയതിനാൽ അവൾ ജനനത്തിനുമുമ്പെ തന്നെ പാപമില്ലാത്തവൾ ആയിരുന്നുവെന്നും റോമൻ കത്തോലിക്കസഭ പഠിപ്പിക്കുന്ന അമലോത്ഭവ സിദ്ധാന്തം ഓർത്തഡോക്സ് സഭകൾ പഠിപ്പിക്കുന്നില്ല. ജന്മപാപം ഓർത്തഡോക്സ് സഭ അംഗീകരിക്കുന്ന വേദശാസ്ത്രമല്ലാത്തതിനാലും കന്യകമറിയാമിനും രക്ഷ ആവശ്യമായിരുന്നുവെന്ന് വേദപുസ്തകം സമർത്ഥിക്കുന്നതുമാണ് ഇതിന്റെ കാരണം. എന്നാൽ ഓർത്തഡോക്സ് സഭയും റോമൻ കത്തോലിക്ക സഭയും വി. കന്യകമറിയാമിന്റെ നിത്യകന്യകാത്വത്തെ അംഗീകരിക്കുകയും ദൈവമാതാവെന്ന് അഭിസംബോധന ചെയ്യുകയും ചെയ്യുന്നു. (ലൂക്കോ 1:43, യോഹ. 14:26, 27) പ്രൊട്ടസ്റ്റന്റു സഭകൾ ഇവരണ്ടും നിരാകരിച്ച് കന്യകമറിയാമിനെ ഒരു സാധാരണസ്ത്രീ ആയി മാത്രം കണക്കാക്കുന്നു.

**14. യേശുക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തനം**

യേശുക്രിസ്തു പുത്രനാം ദൈവം മനുഷ്യാവതാരം ചെയ്തവനാകയാൽ ഉണ്മയിൽ ത്രിത്വത്തിൽ ഒരുവനായ ദൈവവും അവതാരത്തിൽ മനുഷ്യരിൽ ഒരുവനായിത്തീർന്ന മനുഷ്യനും ആകുന്നു. ആരംഭമില്ലാതെ പിതാവിൽ നിന്നും ജനിച്ച ഏകജാതനായ പുത്രനാം ദൈവം പ. കന്യകമറിയാമിൽ നിന്ന് മനുഷ്യാവതാര ത്തിൽ രണ്ടാമതൊരു ജന്മം എടുത്തു. വിശ്വാസപ്രമാണത്തിന്റെ രണ്ടാം ഖണ്ഡികയിൽ ദൈവത്തിന്റെ ഏകപുത്രൻ മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കുവേണ്ടി സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്ന് ശരീരം ധരിച്ച് മനുഷ്യനായിത്തീർന്ന് ക്രൂശിൽ തറയ്ക്കപ്പെട്ട് മരിച്ച് ഉയർത്തെഴുന്നേറ്റു സ്വർഗ്ഗത്തിലേക്കു കയറി പിതാവിന്റെ വലത്തുഭാഗത്ത് ഇരുന്നുവെന്നും ഇനിയും ജീവനുള്ളവരെയും മരിച്ചുപോയവരെയും ന്യായം വിധിപ്പാൻ വരുമെന്നും രേഖപ്പെടുത്തിയിരിക്കുന്നത് ക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തിയുടെ രത്നച്ചുരുക്കം ആണ്.

ദൈവം മനുഷ്യനായിത്തീർന്നത് മനുഷ്യൻ ദൈവികരായിത്തീരുവാനാണ് എന്ന് അലക്സന്ത്രിയായിലെ വി. അത്താനാസ്യോസ് രേഖപ്പെടുത്തുന്നത് ദൈവം മനുഷ്യവർഗ്ഗത്തെ ദൈവിക സന്നിധിയിലേക്ക് ഉയർത്തുന്നതിന്റെ ലക്ഷ്യം സൂചിപ്പിക്കുവാനാണ്. യേശുവിന്റെ ജനനത്തിന്റെ അറിയിപ്പു മുതൽ തന്റെ രക്ഷണ്യപ്രവർത്തിയുടെ ഭൗമികപൂർത്തീകരണം വരെയും തന്റെ ദൗത്യനിർവ്വഹണം പിതാവാം ദൈവത്തിന്റെ ഇഷ്ടത്തിലും പരിശുദ്ധാത്മാവാം ദൈവത്തിന്റെ സാന്നിദ്ധ്യത്തിലുമായിരുന്നു. ക്രിസ്തു പരിപൂർണ്ണദൈവവും പരിപൂർണ്ണ മനുഷ്യനും ആയ ഏക ആളത്വമായിരുന്നു. ഇതിനു വിപരീതമായി പഠിപ്പിച്ച തോന്നൽവാദം (Doectism) ജ്ഞാനവാദം (Gnosterism) അറിയോന്യവാദം (Arionism) അപ്പോളിനാറിയൻ വാദം (Appollinarianism) നെസ്തോറിയ വാദം (Nestorianism) മുതലായവ സഭ തിരസ്കരിച്ചു. ക്രിസ്തു തന്റെ ആളത്വത്തിലും സ്വഭാവത്തിലും ഏകനായിരുന്നവുവെന്നതിനാൽ തന്നിൽ രണ്ടു പ്രവർത്തനകേന്ദ്രങ്ങളില്ലായിരുന്നു. ആയതിനാൽ തന്നിൽ ദൈവിക മാനുഷിക ഏക ഇഷ്ടമായിരുന്നു. ബൈസന്റയിൻ സഭകൾ അവരുടെ ആറാം സാർവ്വത്രിക സുന്നഹദോസിൽ ക്രിസ്തുവിൽ ഇരുസ്വഭാവമുള്ളതിനാൽ ദൈവികവും മാനുഷികവുമായ രണ്ട് ഇഷ്ടങ്ങൾ (Two natures and two wills) നിലനിൽക്കുന്നുവെന്ന് തീരുമാനിച്ചുവെങ്കിലും വേദശാസ്ത്രപരമായി കൽക്കിദോന്യേതര സഭകൾ മനസ്സിലാക്കുന്ന ദൈവികമാനുഷിക സംയോജിത ഇഷ്ടം തന്നെയാണ് അവരും ഉദ്ദേശിക്കുന്നതെന്ന് ഇവർ തമ്മിലുണ്ടായ ആധുനിക വേദശാസ്ത്ര സംവാദങ്ങളിൽ സമ്മതിച്ചിട്ടുണ്ട്.

മനുഷ്യസ്വഭാവത്തിന്റെ ജീർണ്ണാവസ്ഥ ദൈവപുത്രൻ ആ മനുഷ്യ സ്വഭാവത്തിൽ അവതാരം ചെയ്തതോടെ ഇല്ലാതാക്കി. ക്ഷയിച്ചുപോയ ആദാമ്യ മനുഷ്യസ്വഭാവം പുതുതാക്കപ്പെട്ടു. തന്റെ കുരിശുമരണവും ഉയിർത്തെഴുന്നേൽപ്പും മുഖാന്തിരം പാപത്തിന്റെയും മരണത്തിന്റെയും തടസ്സം മനുഷ്യസ്വഭാവത്തിൽ നിന്നും വിപാടനം ചെയ്തും പിശാചിന്റെ അധികാരം പാതാളത്തിലേക്കിറങ്ങി താൻ തീർത്തു. *പാതാളം പുക്കിടയൻ വിഗ്രഹസേവ വിട്ടുണർത്തി തന്നുടെ സഭയെ രക്ഷിച്ചു, ജീവിച്ചു മഹത്വത്തോടെ ഉയർത്തെഴുന്നേറ്റതിനെ ശക്ത്യാ ശത്രുക്കളിൽ നിന്നും വീണ്ടു* എന്ന് ക്യംതാ നമസ്കാരത്തിന്റെ പ്രഭാതപ്രാർത്ഥനയിൽ നാം ചൊല്ലുന്നത് ഇത് അർത്ഥമാക്കുന്നു.

ഒരു പ്രവാചകനെന്ന നിലയിൽ യേശുക്രിസ്തു വഴിയും സത്യ വും ജീവനുമായിത്തീർന്ന് മനുഷ്യവർഗ്ഗത്തെ ദൈവരാജ്യ രഹസ്യങ്ങൾ ലളിതമായും വ്യക്തമായും പഠിപ്പിച്ചു. ഒരു യഥാർത്ഥ മഹാപുരോഹിതൻ എന്ന നിലയിൽ സ്വയം യാഗാർപ്പിത വസ്തുവായി ദൈവത്തിനു പ്രസാദമുള്ള ഒരിക്കലായി എന്നെന്നേക്കുമുള്ള പാപപരിഹാരയാഗം അർപ്പിച്ച് മനുഷ്യവർഗ്ഗത്തെ അമർത്യതയിലേക്കു നയിച്ചു. ക്രിസ്തുവിന്റെ ഗോഗുൽത്തായിലെ യാഗരക്തം ആദാമിന്റെ വായിലേക്ക് ഇറ്റിറ്റുവീണു എന്നു ദു:ഖവെള്ളിയാഴ്ച പ്രുമിയോനിൽ നാം വായിക്കുന്നത് ഈ മനുഷ്യവർഗ്ഗ പാപയാഗത്തിന്റെ പുരോഹിതധർമ്മം നിർവ്വഹിക്കലാണ് വ്യക്തമാക്കുന്നത്. ക്രിസ്തു രാജാവെന്ന നിലയിൽ പ്രജകളായ മനുഷ്യർക്കു വേണ്ടി യാഗമായിത്തീർന്ന് ആത്മീയ രാജത്വത്തിന്റെ പുതിയ നിർവ്വചനം നിർവ്വഹിച്ചു. പ്രജകളെ വിടുവിക്കുവാൻ പാതാളത്തിലേക്കിറങ്ങിച്ചെന്നു ക്രിസ്തുവെന്ന രാജാവ് അവർ ജീവനിൽ വളരുവാൻ മാർഗ്ഗനിർദ്ദേശം നൽകി (1 പത്രോ. 4:6).

**15. പരിശുദ്ധാത്മദൗത്യം**

ഉണ്ടായിട്ടുള്ളതും ഉണ്ടാകുവാനുള്ളതുമായ സകലത്തെയും പൂർത്തീകരിക്കുന്ന പരിശുദ്ധാത്മാവ് നമ്മോടകൂടെ എന്ന് വി. കുർബ്ബാനയിൽ തിരുശരീരരക്തങ്ങൾ കൈകളിൽ പിടിച്ച് പട്ടക്കാരൻ പറയുന്നതുതന്നെയാണ് പരിശുദ്ധാത്മദൗത്യം. പഴയനിയമകാലത്ത് ക്രിസ്തുവിന്റെ വരവിനുവേണ്ടി ഒരുക്കം ചെയ്ത പരിശുദ്ധാത്മാവ് കന്യകമറിയാമിൽ നിന്നും ക്രിസ്തു ജനിക്കുവാൻ അവളിൽ ഇറങ്ങി വസിച്ചു. സൃഷ്ടിയുടെ ആരംഭത്തിൽ വെള്ളത്തിൻമീതെ പരിവർത്തിച്ച പരിശുദ്ധാത്മാവ് തന്നെ ആ സൃഷ്ടിയുടെ പുതുക്കത്തിനുള്ള ക്രിസ്തുവിനെയും ഉരുവാകുവാൻ കന്യകമറിയാമിൻമേലും ആവസിച്ചു. ഈ പരിശുദ്ധാത്മാവ് തന്നെ വി. കുർബ്ബാനയിൽ സമർപ്പിക്കപ്പെടുന്ന അപ്പവീഞ്ഞുകളിൻമേൽ പൊരുന്നി ആവസിച്ചു അവയെ ക്രിസ്തുവിന്റെ ശരീരരക്തങ്ങളാക്കി സൃഷ്ടിയുടെ പുതുക്കലും പൂർത്തീകരണവും ആവർത്തിക്കുന്നു. സത്യത്തിന്റെ ആത്മാവെന്ന കാര്യസ്ഥനായ പരിശുദ്ധാത്മാവ് (യോഹ 14:16). പിതാവിൽ നിന്ന് അയക്കപ്പെടുന്നു (യോഹ 14:26). സകലവും ഉപദേശിച്ചുതരികയും ക്രിസ്തുവിന്റെ ഉപദേശങ്ങൾ മനുഷ്യരെ ഓർമ്മപ്പെടുത്തുകയും ചെയ്യുന്നു (യോഹ 14:26, 27). പരിശുദ്ധാത്മാവ് വരുന്നത് ക്രിസ്തുവിനെക്കുറിച്ച് സാക്ഷ്യം പറയുവാനും സകല സത്യത്തിലും മനുഷ്യനെ വഴി നടത്തുവാനുമാണ് (യോഹ 15:27; 16:13). പിതാവിൽ നിന്നു ലഭിക്കുന്ന ഈ വാഗ്ദാനത്തിനായി ഉയരത്തിൽ നിന്നുള്ള പരിശുദ്ധാത്മാവ് എന്ന ഈ ശക്തി പ്രാപിക്കുവാൻ (ലൂക്കോ 24:48, 49) യേരുശലേമിൽ കാത്തിരിക്കുന്ന അപ്പോസ്തോലൻമാർ പെന്തിക്കൊസ്തി ദിവസം ഇതു പ്രാപിച്ചു (അപ്പോ. 2:4) ക്രിസ്തുവിന്റെ സാക്ഷികളായി ലോകമെമ്പാടു പോയി സകല ജാതികളെയും സ്നാനം നൽകി ക്രിസ്തുശിഷ്യരാക്കി. ക്രിസ്തുവിന്റെ കല്പന (മത്തായി 28:19) പരിശുദ്ധാത്മ കൃപയാൽ പൂർത്തീകരിച്ചു. പരിശുദ്ധാത്മാവ് സഭയിൽ ഇന്നും ഈ ദൗത്യം തുടരുന്നു.

◆



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




അൽമായ നേതാക്കന്മാർ

# വി. മാർത്തോമാ ശ്ലീഹാ ഭാരതത്തിന്റെ അപ്പോസ്തോലൻ

പ്രൊഫ. വിപിൻ കെ. വർഗീസ്, സൗത്ത് പാമ്പാടി

വി. വേദപുസ്തകത്തിൽ ദിദിമോസ് തോമസ് എന്നും യൂദാസ് തോമസ് എന്നും അറിയപ്പെടുന്ന തോമസ് അപ്പോസ്തോലനാണ് ഭാരതത്തിൽ കർതൃസുവിശേഷം ഘോഷിച്ചത്. ആ പരിശുദ്ധ പിതാവിന്റെ നാമത്തിലാണ് നമ്മുടെ ഇടവകയും സ്ഥാപിതമായിരിക്കുന്നത്. പാലസ്തീനിലെ ഗലീലി തടാകത്തിന്റെ തീരത്തു ജനിച്ചു വളർന്ന തോമ്മായും കുടുംബവും മത്സ്യബന്ധനം തൊഴിലാക്കിയവരായിരുന്നു. വേദപുസ്തകത്തിൽ മാർത്തോമാ എന്ന ധീരനായ പിതാവിനെക്കുറിച്ച് പരിമിതമായ ചില പരാമർശങ്ങളേ ഉള്ളൂ. ലാസറിന്റെ മരണവാർത്തയറിഞ്ഞ് യേശുക്രിസ്തു ബഥാന്യയിലേക്ക് പോകുവാൻ ഒരുങ്ങിയപ്പോൾ ശിഷ്യന്മാർ തടയാൻ ശ്രമിച്ചു. എന്നാൽ ധീരനായ നമ്മുടെ അപ്പോസ്തോലൻ "അവനോടുകൂടെ മരിക്കേണ്ടതിന് നാമും പോക" എന്ന പ്രഖ്യാപനം വഴി ഗുരുവിനോടുള്ള സ്നേഹം പ്രകടമാക്കുന്നു. എന്നാൽ ധീരനായ തോമാശ്ലീഹാ ഉയിർത്തെഴുന്നേറ്റ കർത്താവ് ശിഷ്യന്മാരെ ആദ്യം സന്ദർശിച്ചപ്പോൾ സന്നിഹിതനായിരുന്നില്ല. തന്മൂലം അദ്ദേഹത്തിന്റെ പൗരോഹിത്യം, അവിശ്വാസം എന്നിവയെ പരാമർശിച്ച് ചിലർ ആ പിതാവിന്റെ ശ്രേഷ്ഠതയെ ഇടിച്ചു താഴ്ത്താൻ ശ്രമിച്ചു. എന്നാൽ യഥാർത്ഥ വസ്തുത മാർത്തോമാ പൈതൃക നേരവകാശികളായ മലങ്കര ഓർത്തഡോക്സ് സഭാ മക്കൾ അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്.

### മാർത്തോമാ ശ്ലീഹായുടെ പൗരോഹിത്യം

മാർത്തോമാശ്ലീഹായ്ക്ക് പട്ടത്വം ഇല്ല എന്നു പറയുന്നതിന് അടിസ്ഥാനമായി സ്വീകരിക്കുന്ന വേദഭാഗം വി. യോഹന്നാൻ 20:21-24 വാക്യങ്ങളാണ്. "യേശു പിന്നെയും അവരോട് നിങ്ങൾക്കു സമാധാനം. പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു എന്നു പറഞ്ഞു. ഇങ്ങനെ പറഞ്ഞശേഷം അവൻ അവരുടെമേൽ ഊതി അവരോട് പരിശുദ്ധാത്മാവിനെ കൈക്കൊൾവീൻ. ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ അവർക്ക് മോചിക്കപ്പെട്ടിരിക്കുന്നു, ആരുടെ പാപങ്ങൾ നിർത്തുന്നുവോ അവർക്കു നിർത്തിയിരിക്കുന്നു എന്നു പറഞ്ഞു. എന്നാൽ യേശു വന്നപ്പോൾ പന്തിരുവരിൽ ഒരുവനായ ദിദിമോസ് എന്ന തോമസ് അവരോടുകൂടെ ഉണ്ടായിരുന്നില്ല." പൗരോഹിത്യ അധികാരമായ പാപമോചനാധികാരവും പരിശുദ്ധാത്മാവിനേയും ശിഷ്യന്മാർക്ക് പ്രദാനംചെയ്തപ്പോൾ മാർത്തോമാശ്ലീഹാ ഉണ്ടായിരുന്നില്ല എന്നതുകൊണ്ട് മാർത്തോമാശ്ലീഹായ്ക്ക് പൗരോഹിത്യം ഇല്ലാ എന്ന് പറയുന്നു. ഇവിടെ ശ്രദ്ധിക്കേണ്ട ഒരു വസ്തുത ശിഷ്യസമൂഹത്തിന് മുഴുവനായും ആണ് ഈ അധികാരം നൽകിയത് എന്നതാണ്. അതായത് ഓരോ ശിഷ്യനേയും പേരെടുത്ത് പറഞ്ഞ് ഒരു അധികാരവും നൽകുന്നില്ല എന്നതുകൊണ്ട് തന്നെ മാർത്തോമാ ശ്ലീഹാ സന്നിഹിതനായിരുന്നില്ലെങ്കിലും ശിഷ്യസമൂഹത്തിന് മുഴുവനായും ലഭിച്ച അധികാരം അദ്ദേഹത്തിനും ലഭിക്കുന്നതിൽ അസ്വഭാവികത ഒന്നും ഇല്ല. കൂടാതെ ഈ സംഭവത്തിന് ശേഷം സ്വർഗ്ഗാരോഹണവും കഴിഞ്ഞ് അപ്പോസ്തോലന്മാരും വിശ്വാസി സമൂഹവും കൂടിയിരുന്നപ്പോഴാണ് യൂദായ്ക്ക് പകരക്കാരനെ തിരഞ്ഞെടുത്തത്. അപ്പോസ്തോല പ്രവൃത്തികൾ 1:24-ൽ വി. മത്യാസിനെ തെരഞ്ഞെടുത്തതിനെക്കുറിച്ച് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "സകല ഹൃദയങ്ങളേയും അറിയുന്ന കർത്താവേ, തന്റെ സ്ഥലത്തേക്ക് പോകേണ്ടതിന് യൂദാ ഒഴിഞ്ഞുപോയ ഈ ശുശ്രൂഷയുടേയും അപ്പോസ്തോലത്വത്തിന്റേയും സ്ഥാനം ലഭിക്കേണ്ടതിന് ഈ ഇരുവരിൽ ഏവനെ നീ തിരഞ്ഞെടുത്തിരിക്കുന്നു എന്നു കാണിച്ചു തരേണമേ എന്നു പ്രാർത്ഥിച്ചു അവർക്ക് ചീട്ടിട്ടു." അപ്പോസ്തോലൻ എന്ന പദത്തിന്റെ അർത്ഥം അയയ്ക്കപ്പെട്ടവൻ എന്നാണ്. അതായത് ദൈവത്താൽ നിയോഗിക്കപ്പെട്ടവൻ. ഇങ്ങനെയുള്ള അപ്പോസ്തോലത്വത്തിലേക്കും ദൈവീകശുശ്രൂഷയിലേക്കും മത്യാസ് തിരഞ്ഞെടുക്കപ്പെടുകയും യഹൂദ്യ, എത്യോപ്യ, യറുശലേം എന്നിവിടങ്ങളിൽ സുവിശേഷം അറിയിക്കുകയും ചെയ്തു. കർത്താവ് തിരഞ്ഞെടുത്ത തോമസ് അപ്പോസ്തോലത്വത്തിന് അയോഗ്യനാവുകയും ശിഷ്യന്മാർ നറുക്കിട്ടെടുത്ത മത്യാസ് യോഗ്യനാവുകയും ചെയ്യുന്നു എന്നു പറയുന്നത് തന്നെ മഠയത്തരമാണ്.



കൂടാതെ ഇതിന് അനുകൂലമായ ഒരു തെളിവ് പഴയനിയമത്തിൽ ഉണ്ട്. സംഖ്യാ പുസ്തകം 11:24-29 വാക്യങ്ങൾ ഇതേ സാഹചര്യം വ്യക്തമാക്കുന്നു: "അങ്ങനെ മോശ ചെന്നു യഹോവയുടെ വചനങ്ങളെ ജനത്തോടു പറഞ്ഞു. ജനത്തിന്റെ മൂപ്പന്മാരിൽ എഴുപതു പുരുഷന്മാരെ കൂട്ടി കൂടാരത്തിന്റെ ചുറ്റിലും നിറുത്തി. എന്നാറെ യഹോവ ഒരു മേഘത്തിൽ ഇറങ്ങി അവനോട് അരുളിചെയ്തു. അവൻമേലുള്ള ആത്മാവിനെ കുറെ എടുത്തു മൂപ്പന്മാരായ ആ എഴുപതു പുരുഷന്മാർക്കു കൊടുത്തു. ആത്മാവ് അവരുടെമേൽ ആവസിച്ചപ്പോൾ അവർ പ്രവചിച്ചു. പിന്നെ അങ്ങനെ ചെയ്തില്ല താനും. എന്നാൽ ആ പുരുഷന്മാരിൽ രണ്ടുപേർ പാളയത്തിൽതന്നെ താമസിച്ചിരുന്നു. ഒരുത്തനു എൽദാദ്

എന്നും മറ്റവനു മേദാദ് എന്നും പേർ. ആത്മാവ് അവരുടെ മേലും ആവസിച്ചു. അവരും പേരെഴുതിയവരിൽ ഉള്ളവരായിരുന്നു. എങ്കിലും കൂടാരത്തിലേക്ക് ചെന്നിരുന്നില്ല. അവർ പാളയത്തിൽ വച്ചു പ്രവചിച്ചു. അപ്പോൾ ഒരു ബാല്യക്കാരൻ മോശയുടെ അടുക്കൽ ഓടിച്ചെന്നു എൽദാദും മേദാദും പാളയത്തിൽ വച്ചു പ്രവചിക്കുന്നു എന്ന് അറിയിച്ചു. എന്നാറെ നൂന്റെ മകനായി ബാല്യം മുതൽ മോശയുടെ ശുശ്രൂഷകനായിരുന്ന യോശുവ എന്റെ യജമാനനായ മോശയേ അവരെ വിരോധിക്കണമേ എന്നു പറഞ്ഞു. മോശെ അവനോട് എന്നെ വിചാരിച്ചു നീ അസൂയപ്പെടുന്നുവോ? യഹോവയുടെ ജനം ഒക്കെയും പ്രവാചകന്മാരാകയും യഹോവ തന്റെ ആത്മാവിനെ അവരുടെമേൽ പകരുകയും ചെയ്തെങ്കിൽ കൊള്ളായിരുന്നു എന്നു പറഞ്ഞു." തിരഞ്ഞെടുക്കപ്പെട്ടവരായിരുന്നുവെങ്കിലും പാളയത്തിന് പുറത്തു വരാതെയിരുന്ന 2 പേർക്കും മറ്റുള്ളവർക്കു ലഭിച്ചതുപോലെ പരിശുദ്ധാത്മാവിനെ ലഭിച്ചതായും അവർ ഇരുവരും മറ്റുള്ളവരെപ്പോലെ പ്രവചിച്ചതായും വേദപുസ്തകം സാക്ഷിക്കുന്നു. ഇതിന്റെ അടിസ്ഥാനത്തിൽ സന്നിഹിതനായിരുന്നില്ലെങ്കിലും ശിഷ്യസമൂഹത്തിലേക്ക് വിളിച്ചു വേർതിരിക്കപ്പെട്ട മാർത്തോമാശ്ലീഹായ്ക്കും പൗരോഹിത്യവും പാപമോചനാധികാരവും ലഭിച്ചു എന്നത് സ്പഷ്ടമാണ്.

ഇതു കൂടാതെ വി. യോഹന്നാന്റെ സുവിശേഷം 16:7-ൽ ഇപ്രകാരം പറയുന്നു: "ഞാൻ പോകുന്നതു നിങ്ങൾക്ക് പ്രയോജനം. ഞാൻ പോകാഞ്ഞാൽ കാര്യസ്ഥൻ നിങ്ങളുടെ അടുക്കൽ വരികയില്ല. ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയയ്ക്കും." ഇത് യേശു തന്റെ ശിഷ്യന്മാരോടു പറയുന്നതാണ്. ഇവിടെ കാര്യസ്ഥൻ എന്നു പറഞ്ഞിരിക്കുന്നത് പരിശുദ്ധാത്മാവിനെക്കുറിച്ചാണ്. ഇവിടെ യേശു എടുത്തു പറയുന്ന ഒരു വസ്തുത 'യേശു പോയില്ല എങ്കിൽ പരിശുദ്ധാത്മാവ് വരികയില്ല' എന്നാണ്. യേശുക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിന് ശേഷം മാത്രമേ പരിശുദ്ധാത്മാവ് ആവസിക്കുകയുള്ളു എന്നും ഇതിൽ നിന്നും മനസ്സിലാക്കാം. അപ്പോസ്തോലപ്രവൃത്തികൾ 2:1-4 വരെയുള്ള ഭാഗത്ത് പരിശുദ്ധാത്മാവ് ശിഷ്യസമൂഹത്തിന്റെ മേൽ ആവസിക്കുന്നതായും രേഖപ്പെടുത്തിയിട്ടുണ്ട്. ഈ സംഭവം സ്വർഗ്ഗാരോഹണത്തിന് ശേഷമാണ് നടക്കുന്നത്.

### അവിശ്വാസിയായ തോമസ് (സംശയാലുവായ തോമാ)

മലങ്കരയിലുള്ള ചില നസ്രാണി മക്കൾ തങ്ങളുടെ പിതാവിനെ വിശേഷിപ്പിക്കുന്ന പദങ്ങളാണ് ഈ ഭാഗത്തിന്റെ തലക്കെട്ടായി നൽകിയിരിക്കുന്നത്. ആദ്യം സംശയാലുവായ തോമായെക്കുറിച്ചും യാതൊരു സംശയവും ഇല്ല എന്ന് പ്രഖ്യാപിക്കപ്പെടുന്ന മറ്റു ശ്ലീഹന്മാരെക്കുറിച്ചും വി. വേദപുസ്തകം എന്തു പറയുന്നുവെന്നു പരിശോധിക്കാം. യേശുക്രിസ്തു മനുഷ്യനായി ശ്ലീഹന്മാരോടൊപ്പം ഈ ലോകത്തിൽ ജീവിച്ച കാലത്തെ ക്കുറിച്ച് പ്രതിപാദിക്കുന്നത് നാല് സുവിശേഷഭാഗങ്ങളിലാണ്.

യേശുക്രിസ്തുവിന്റെ കബറടക്കത്തിന്ശേഷം നടന്ന സംഭവങ്ങൾ വി. മത്തായി 28:16, 17 വാക്യങ്ങളിൽ പ്രതിപാദിക്കുന്നതിപ്രകാരമാണ്: "എന്നാൽ പതിനൊന്നു ശിഷ്യന്മാർ ഗലീലയിൽ യേശു അവരോട് കല്പിച്ചിരുന്ന മലെക്ക് പോയി. അവനെ കണ്ടപ്പോൾ അവർ നമസ്ക്കരിച്ചു. ചിലരോ സംശയിച്ചു." ഇവിടെ യേശുക്രിസ്തുവിന്റെ കല്പനപ്രകാരം മലയിലേക്ക് ശിഷ്യന്മാർ പോകുന്നതായി പറയുന്നു. അവർ അവിടെ വച്ച് യേശുക്രിസ്തുവിനെ നമസ്കരിച്ചു. അവരിൽ ചിലർ യേശുവിനെ സംശയിച്ചതായും രേഖപ്പെടുത്തുന്നു. ഇവിടെ ചിലർ എന്നു ബഹുവചനത്തിൽ പറഞ്ഞിരിക്കുന്നതുകൊണ്ട് തന്നെ ഒന്നിലധികം പേർ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ സംശയിച്ചിരിക്കാം. തോമാ ശ്ലീഹാ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ കാണാതെ വിശ്വസിക്കുകയില്ല എന്നാണ് പറഞ്ഞതെന്നും ഇത്തരുണത്തിൽ പ്രത്യേകം അനുസ്മരിക്കേണ്ടതാണ്.

വി. മർക്കോസ് 16:9-14-ൽ ഇപ്രകാരം പറയുന്നു: "അവൻ ആഴ്ചവട്ടത്തിന്റെ ഒന്നാംനാൾ രാവിലെ ഉയിർത്തെഴുന്നേറ്റിട്ട് താൻ ഏഴ് ഭൂതങ്ങളെ പുറത്താക്കിയിരുന്ന മഗ്ദലക്കാരത്തി മറിയയ്ക്ക് ആദ്യം പ്രത്യക്ഷനായി. അവൾ ചെന്ന് അവനോടുകൂടെ ഇരുന്നവരായി ദുഃഖിച്ചും കരഞ്ഞും കൊണ്ടിരിക്കുന്നവരോട് അറിയിച്ചു. അവൻ ജീവനോടിരിക്കുന്നു എന്നും അവൾ അവനെ കണ്ടു എന്നും അവർ കേട്ടാറെ വിശ്വസിച്ചില്ല. പിന്നെ അവരിൽ രണ്ടുപേർ നാട്ടിലേക്ക് പോകുമ്പോൾ അവൻ മറ്റൊരു രൂപത്തിൽ അവർക്കു പ്രത്യക്ഷനായി. അവർ പോയി ശേഷമുള്ളവരോട് അറിയിച്ചു. അവരുടെ വാക്കും അവർ വിശ്വസിച്ചില്ല. പിന്നത്തേതിൽ പതിനൊരുവർ ഭക്ഷണത്തിനിരിക്കുമ്പോൾ അവൻ അവർക്കു പ്രത്യക്ഷനായി. തന്നെ ഉയിർത്തെഴുന്നേറ്റവനായി കണ്ടവരുടെ വാക്ക് വിശ്വസിക്കായ്കയാൽ അവരുടെ അവിശ്വാസത്തേയും ഹൃദയകാഠിന്യത്തേയും ശാസിച്ചു." മഗ്ദലക്കാരത്തി മറിയയ്ക്കും മറ്റു രണ്ടുപേർക്കും യേശു ഉയിർത്തെഴുന്നേറ്റ ശേഷം പ്രത്യക്ഷനായി. ഇവർ തങ്ങൾക്ക് പ്രത്യക്ഷനായ യേശുവിനെപ്പറ്റി മറ്റുള്ളവരോട് പറഞ്ഞെങ്കിലും അവർ വിശ്വസിച്ചില്ല. പൊതുവായിട്ടാണ് ശേഷമുള്ളവർ എന്നും അവനോടുകൂടെ ഇരുന്നവരായി ദുഃഖിച്ചും കരഞ്ഞും കൊണ്ടിരുന്നവർ എന്നും പറഞ്ഞിരിക്കുന്നത്. എന്നാൽ ഇതിൽ പതിനൊന്ന് ശിഷ്യന്മാർ (യൂദാ ഒഴികെ) ഉൾപ്പെട്ടിരുന്നുവെന്ന് പിന്നീടുള്ള വാക്യം വ്യക്തമാക്കുന്നു. താൻ ഉയിർത്തെഴുന്നേറ്റുവെന്ന മറിയയുടേയും മറ്റ് രണ്ടു പേരുടേയും വാക്കുകളെ വിശ്വസിക്കാത്ത പതിനൊരുവരെ യേശു ശാസിക്കുന്നു.

വി. ലൂക്കോസ് 24:8-11-ൽ ഇപ്രകാരം പറയുന്നു: "അവർ അവന്റെ വാക്ക് ഓർത്തു. കല്ലറ വിട്ടു മടങ്ങിപ്പോയി പതിനൊരുവർ മുതലായ എല്ലാവരോടും ഇതു ഒക്കെയും അറിയിച്ചു. അവർ ആരെന്നാൽ മഗ്ദലക്കാരത്തി മറിയ, യോഹന്നാ, യാക്കോബിന്റെ അമ്മ മറിയ എന്നവർ തന്നെ. അവരോടുകൂടെയുള്ള മറ്റു സ്ത്രീകളും അത് അപ്പോസ്തോലന്മാരോടു പറഞ്ഞു. ഈ വാക്ക് അവർക്ക് വെറും കഥ പോലെ തോന്നി. അവരോ വിശ്വസിച്ചില്ല.'' ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെക്കുറിച്ച് മഗ്ദലക്കാരത്തി മറിയയും മറ്റ് സ്ത്രീകളും ശ്ലീഹന്മാരോടു പറഞ്ഞുവെങ്കിലും അവർ അവരുടെ വാക്ക് വിശ്വസിച്ചില്ല എന്നാണ് വി. ലൂക്കോസ് രേഖപ്പെടുത്തുന്നത്.



തോമാശ്ലീഹായുടെ അവിശ്വാസത്തെക്കുറിച്ച് വി. യോഹന്നാൻ 20:24, 25 വാക്യങ്ങളിൽ ഇപ്രകാരം പറയുന്നു: "എന്നാൽ യേശു വന്നപ്പോൾ പന്തിരുവരിൽ ഒരുവനായ ദിദിമോസ് എന്ന തോമസ് അവരോടുകൂടെ ഉണ്ടായിരുന്നില്ല. മറ്റേ ശിഷ്യന്മാർ അവനോട് ഞങ്ങൾ കർത്താവിനെ കണ്ടു എന്നു പറഞ്ഞാറെ ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുത് കാണുകയും ആണിപ്പഴുതിൽ വിരൽ ഇടുകയും അവന്റെ വിലാപ്പുറത്ത് കൈ ഇടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കയില്ല എന്ന് അവൻ അവരോടു പറഞ്ഞു." ക്രിസ്തു ഉയിർത്തെഴുന്നേറ്റു എന്നത് ക്രിസ്തുവിനെ നേരിൽ കാണാതെ വിശ്വസിക്കയില്ല എന്നാണ് തോമാശ്ലീഹാ പറഞ്ഞത്.

വി. യോഹന്നാൻ മാർത്തോമാശ്ലീഹായെ മാത്രം സംശയാലുവായി രേഖപ്പെടുത്തുമ്പോൾ വി. മർക്കോസും വി. ലൂക്കോസും ശിഷ്യസമൂഹത്തെ (11 പേരെയും) മുഴുവനായും സംശയാലുക്കൾ ആയി രേഖപ്പെടുത്തുന്നു. വി. മത്തായി ശിഷ്യന്മാരിൽ ചിലർ ഉയിർത്തെഴുന്നേറ്റ യേശുവിനെ നേരിട്ടു കണ്ടെങ്കിലും സംശയിച്ചതായും രേഖപ്പെടുത്തുന്നു. ഇതിൽ നിന്നു തന്നെ മാർത്തോ

മാശ്ശീഹാ മാത്രമല്ല സംശയാലു എന്നു വ്യക്തമാണ്. അതുകൊണ്ടുതന്നെ അദ്ദേഹത്തെ അങ്ങനെ അധിക്ഷേപിക്കുന്നത് ശരിയുമല്ല.

**മാർത്തോമാശ്ലീഹായുടെ സിംഹാസനം**

ശ്ലീഹന്മാർക്ക് ലഭിച്ച ശ്ലൈഹിക അധികാരത്തിന്റെ പ്രതീകമാണ് സിംഹാസനം എന്ന പദം കൊണ്ട് വിവക്ഷിക്കുന്നത്. സിംഹാസനം എന്ന പദംകൊണ്ട് ആദ്യം മനസിലെത്തുന്നത് രാജാവിന്റെ സിംഹാസനത്തോടു സമാനമായ ഒരു അധികാര കസേരയാണ്. കർതൃശ്ലീഹന്മാരിൽ ആർക്കെങ്കിലും സിംഹാസനം (കസേര) സ്ഥാപിച്ച് അതിലുപവിഷ്ടരായി ആത്മികഭരണം നിർവ്വഹിക്കാൻ തക്കതായ ഒരു സാഹചര്യം ഒന്നാം നൂറ്റാണ്ടിലുണ്ടായിരുന്നില്ല എന്നതിനുള്ള ഏറ്റവും വലിയ തെളിവാണ് വി. യോഹന്നാൻ ഒഴികെ ഒരു ശ്ലീഹായ്ക്കും സ്വാഭാവികമരണം പ്രാപിക്കാൻ കഴിഞ്ഞില്ല എന്നുള്ളത്. അവർ എല്ലാവരും രക്തസാക്ഷികളാവുകയായിരുന്നു. യേശുക്രിസ്തു ശിഷ്യന്മാർക്കു നൽകിയ പട്ടത്വ അധികാരവും പാപമോചന അധികാരവും ആണ് ശ്ലൈഹിക സിംഹാസനം എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. ഈ അധികാരങ്ങൾ ഇപ്പോഴത്തെ മേൽപ്പട്ടക്കാരിലും വൈദികരിലും എത്തിയത് ശ്ലൈഹിക കൈവയ്പു വഴിയാണ്. ഈ ശ്ലൈഹിക കൈവയ്പു നടത്താനുള്ള അധികാരത്തെയാണ് ശ്ലൈഹിക സിംഹാസനം എന്നതുകൊണ്ട് അർത്ഥമാക്കുന്നത്.

അതുകൊണ്ട് തന്നെ മാർത്തോമാശ്ലീഹായുടെ സിംഹാസനം എന്ന പദപ്രയോഗത്തിൽ യാതൊരുവിധമായ അപാകതകളും ഇല്ല. ഈ പദം സഭയുടെ ആരംഭം മുതൽ ഉപയോഗിച്ചിരുന്നു. രേഖാപരമായ ആദ്യ തെളിവ് 1301-ൽ കൊടുങ്ങല്ലൂർ വെച്ച് ഒരു സഖറിയ ശെമ്മാശൻ പകർത്തിയെഴുതിയ കൽദായ സുറിയാനി വേദവായനക്കുറിപ്പ് പുസ്തകമാണ്. വത്തിക്കാൻ ലൈബ്രറിയിൽ സൂക്ഷിക്കുന്ന പ്രസ്തുത പുസ്തകത്തിൽ അന്ന് ഭരിക്കുന്ന മെത്രാപ്പോലീത്തായെപ്പറ്റി 'ഞങ്ങളുടെ തലവനായ മാർ യാക്കോബ്, മാർത്തോമാശ്ലീഹായുടെ പരിശുദ്ധ സിംഹാസനത്തിന്റേയും (The Holy see of Apostle St. Thomas) ഇന്ത്യൻസഭ മുഴുവന്റേയും അദ്ധ്യക്ഷനും തലവനും' എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്.

1653 മുതൽ 1815 വരെ മലങ്കരസഭയെ നയിച്ച 8 മെത്രാൻമാരും മാർത്തോമാ എന്ന പേരാണ് മേൽപ്പട്ടസ്ഥാനമേറ്റപ്പോൾ സ്വീകരിച്ചത്. അവരിൽ പലരുടേയും യഥാർത്ഥ പേര് മറ്റൊന്നായിരുന്നു. ഇത് സഭാസ്ഥാപകനായ മാർത്തോമായുടെ പൈതൃകം പിൻതുടരുന്നു എന്ന് സൂചിപ്പിക്കുവാനായിരുന്നു.

1817-ൽ മലങ്കര മെത്രാപ്പോലീത്തായായി പുന്നത്ര ഗീവറുഗീസ് മാർ ദീവന്നാസ്യോസിനെ (മാർ ദീവന്നാസ്യോസ് തൃതീയൻ) ആക്ടിംഗ് മലങ്കര മെത്രാപ്പോലീത്താ കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സിനോസ് വാഴിച്ചപ്പോൾ നൽകിയ സ്ഥാത്തിക്കോനിൽ മാർ പീലക്സീനോസ് സ്വയം വിശേഷിപ്പിക്കുന്നത് ഇപ്രകാരമാണ്: "തോമസ് അപ്പോസ്തോലന്റെ സിംഹാസനമാകുന്ന മലങ്കരയുടേയും ഇന്ത്യ മുഴുവന്റേയും സിംഹാസനത്തിൽ ഗീവറുഗീസ് എന്നു പേരുള്ള പീലക്സീനോസ് മെത്രാപ്പോലീത്താ." 1829-ൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് (മാർ ദീവന്നാസ്യോസ് നാലാമൻ) തൊഴിയൂർ ഇടവകയുടെ ഗീവറുഗീസ് മാർ കൂറിലോസിന് നൽകിയ സ്ഥാത്തിക്കോനിൽ സ്വയം വിശേഷിപ്പിക്കുന്നതിപ്രകാരമാണ്: "ദൈവകൃപയാൽ ഇന്ത്യയുടെ അതിർത്തിയിലുള്ള മലയാളത്തിൽ വസിക്കുന്ന ക്രിസ്തുവിന്റെ ആട്ടിൻകുട്ടികളുടേയും പെണ്ണാടുകളുടേയും ഇടയനും യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമൂഹത്തിന്റെ പിതാവും പരിശുദ്ധനും ഭാഗ്യവാനുമായ മാർ തോമസ് അപ്പോസ്തോലന്റെ സിംഹാസനാരൂഢനുമായിരിക്കുന്ന ഫിലിപ്പോസെന്ന ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയ നാം." മാർ ദീവന്നാസ്യോസ് നാലാമന് 1840-ൽ അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് അയച്ച കല്പനയിൽ മലങ്കരസഭയെ വിശേഷിപ്പിക്കുന്നത് "പരിശുദ്ധ അപ്പോസ്തോലനായ മാർത്തോമായുടെ സിംഹാസന ഇടവക" എന്നാണ്.

1848-ലെ കൊച്ചി പഞ്ചായത്ത് വിധിപ്രകാരം മലങ്കര മെത്രാൻ സ്ഥാനം പ്രാപിച്ച പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് പരിശുദ്ധ മാർത്തോമാശ്ലീഹായുടെ സിംഹാസനം എന്ന സ്ഥാനം ഉപയോഗിച്ചിരുന്നു. 1846-ൽ മലങ്കരയിൽ എത്തി, മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് അവകാശവാദം ഉന്നയിക്കുകയും 1848-ലെ കൊച്ചി പഞ്ചായത്ത് വിധിമൂലം ആ സ്ഥാനം ലഭിക്കാതെ പോവുകയും ചെയ്ത അന്ത്യോഖ്യൻ മേൽപ്പട്ടക്കാരൻ യൂയാക്കീം മാർ കൂറിലോസ് മലങ്കര മെത്രാപ്പോലീത്തായെന്ന് അവകാശപ്പെട്ടുകൊണ്ട് അദ്ദേഹം സ്ഥാപിച്ച ഫോർട്ടുകൊച്ചി പള്ളിയിലെ തബ്ലൈത്തായിൽ "ഇന്ത്യയിലെ മാർത്തോമാശ്ലീഹായുടെ സിംഹാസനത്തിൽ യൂയാക്കീം കൂറിലോസ് മെത്രാപ്പോലീത്തായുടെ കൈകളാൽ" എന്നു സുറിയാനിയിൽ എഴുതി.

1857-ൽ മലങ്കര സന്ദർശിച്ച യറുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രീഗോറിയോസ് അബ്ദേദ് നൂഹറോ റാക്കാട് പള്ളി സന്ദർശിച്ചതിന്റെ സ്മാരകമായി അദ്ദേഹം അവിടുത്തെ മദ്ബഹായിൽ സ്ഥാപിച്ച ശിലാരേഖയിൽ യുയാക്കീം മാർ കൂറിലോസിനെ "മലങ്കരയുള്ള മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന" എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ (മാർ ദീവന്നാസ്യോസ് അഞ്ചാമൻ) മലങ്കര മെത്രാപ്പോലീത്താ അധികാരമേറ്റതിനെക്കുറിച്ച് സഭാചരിത്രകാരനായ ഇടവഴിക്കൽ ഇ. എം. ഫിലിപ്പോസ് രേഖപ്പെടുത്തിയിരിക്കുന്നത് "മാർ ദീവന്നാസ്യോസ് അഞ്ചാമൻ മാർത്തോമാശ്ലീഹായുടെ സിംഹാസനത്തിൻമേൽ വാഴ്ച ഉറപ്പിക്കുകയും ചെയ്തു" എന്നാണ്.

ഈ വിധം ലഭ്യമായ പുരാതനരേഖകളും മാർത്തോമൻ പൈതൃകവും മാർത്തോമാശ്ലീഹായുടെ ശ്ലൈഹികസിംഹാസനം എന്ന പ്രയോഗത്തിന് സാക്ഷ്യം നൽകുന്നു. ◆



## പരുമല സെമിനാരിയിൽ പ. പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മപ്പെരുനാളിന് കൊടിയേറി

പരുമല: പരുമല സെമിനാരിയിൽ പരിശുദ്ധ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മപ്പെരുനാളിന് കൊടിയേറി. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലിത്ത കൊടിയേറ്റ് കർമ്മം നിർവഹിച്ചു. പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ, അസി. മാനേജർമാരായ ഫാ. ജെ. മാത്തുക്കുട്ടി, ഫാ. എൽദോസ് ഏലിയാസ് എന്നിവർ ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകി. പരുമല സെമിനാരി കൗൺസിൽ അംഗങ്ങളും പെരുനാൾ കമ്മറ്റി അംഗങ്ങളും ചടങ്ങിൽ പങ്കെടുത്തു. 28, 29 തീയതികളിൽ നടക്കുന്ന പ്രധാന പെരുനാൾ ചടങ്ങുകൾക്ക് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലിത്ത പ്രധാന കാർമികനാകും.

## പോലീസ് സംരക്ഷണ ഹർജ്ജികൾ മാറ്റി

കൊച്ചി: തൃശൂർ ഭദ്രാസനത്തിലെ മംഗലം ഡാം, എരുക്കുംചിറ, ചെറുകുന്നം പള്ളികളുടെ പോലീസ് സംരക്ഷണ ഹർജ്ജികൾ എതിർ കക്ഷികളുടെ എതിർ സത്യവാങ്ങ്മൂലം സമർപ്പിക്കുവാൻ മാറ്റി. അടുത്ത മാസം 7-നു ഹർജികൾ വീണ്ടും പരിഗണിക്കും. കെ. എസ്. വർഗീസ് കേസിലെ വിധിന്യായം നടപ്പാക്കാൻ സുപ്രീംകോടതിയുടെ പ്രത്യേക നിർദ്ദേശം കോടതികൾക്കും മറ്റ് അതോറിറ്റികൾക്കുമുണ്ടെന്ന് ഹൈക്കോടതി ചൂണ്ടിക്കാട്ടി. ഓർത്തഡോക്സ് സഭക്ക് വേണ്ടി അഡ്വ. റോഷൻ ഡി. അലക്സാണ്ടർ ഹാജരായി.

വചനതീർത്ഥം

# വിഭജിക്കുന്നവൻ



### പെന്തിക്കോസ്തിക്ക് ശേഷം രണ്ടാം ഞായറാഴ്ച (വി. മത്തായി 10:34,11:1)


### ഫാ. കെ. കെ. വർഗീസ്


ഈയാഴ്ചയിലെ വിശുദ്ധ ഏവൻഗേലിയോൻ ഭാഗം ആരംഭിക്കുന്നത്, കർത്താവ് താൻ ജീവന്റെ അപ്പം ആണ് എന്ന പ്രഖ്യാപനം നടത്തുന്ന ഭാഗത്തു കൂടിയാണ്. ആ ഒരു പ്രസ്താവനയിലേക്ക് കർത്താവ് എത്തിച്ചേരുന്നത്, അത്ഭുതകരമായി അപ്പവും മത്സ്യവും ഭക്ഷിച്ചവർ, തങ്ങൾ അവനിൽ വിശ്വസിക്കുന്നതിനായി ഒരു വലിയ അടയാളം ചെയ്യാൻ യേശുവിനോട് ആവശ്യപ്പെടുന്നതിന്റെ പശ്ചാത്തലത്തിലാണ് (6:30).

തങ്ങൾക്ക് മന്ന നൽകിയ മോശയേക്കാളും മുകളിലാണോ അവൻ എന്നവർ ചോദിക്കുന്നു (6:31). അവർക്ക് മന്ന നൽകിയത് മോശയല്ല, തന്റെ പിതാവാണെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ട് അവരുടെ ധാരണയെ യെ യേശു തിരുത്തുന്നു. കൂടാതെ, ദൈവം ഇപ്പോൾ നൽകുന്ന അപ്പം അവരുടെ വയറു തൃപ്തിപ്പെടുത്താനുള്ള താൽക്കാലിക ഭക്ഷണം മാത്രമല്ല, അവരുടെ ആത്മാക്കളെ തൃപ്തിപ്പെടുത്താനുള്ള സ്വർഗത്തിൽ നിന്നുള്ള യഥാർത്ഥ അപ്പമാണ് (6:32). കൂടാതെ, ഏതാനും നാളുകളിലെക്ക് ജീവൻ നിലനിറുത്താൻ ദൈവം ഇസ്രായേലിന് മരുഭൂമിയിൽ നൽകിയ മന്നയിൽ നിന്ന് വ്യത്യസ്തമായി, സ്വർഗത്തിൽ നിന്നുള്ള യഥാർത്ഥ അപ്പം മുഴുവൻ ലോകത്തിനും നിത്യജീവൻ നൽകുന്നു (6:33) എന്നിങ്ങനെ നമ്മുടെ കർത്താവ് വിശദീകരിക്കുന്നു.

എന്നാൽ ഈ യഹൂദന്മാർ, നിത്യ ജീവൻറെ, നശിച്ചു പോകാത്ത ഈ അപ്പം തങ്ങൾക്ക് നൽകണമെന്ന് യേശുവിനോട് ആവശ്യപ്പെടുന്നു. അതിലെ അപകടം യേശുവിന് മനസ്സിലാകുന്നുണ്ട്. ആയുസ്സു മുഴുവൻ ഈ അപ്പം വേണമെന്നാണ് അവർ ആഗ്രഹിക്കുന്നത്. താൽക്കാലികമായ വിശപ്പിനെ/ ആഗ്രഹങ്ങളെ തൃപ്തിപ്പെടുത്താൻ വേണ്ടി മാത്രമാണ് അവർ ചോദിക്കുന്നത്. ക്രിസ്തു പറഞ്ഞ കാര്യത്തിന്റെ ഗ്രാവിറ്റി അവർക്ക് മനസ്സിലാകുന്നില്ല.അവർ താൽക്കാലിക കാര്യങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നു (6:34). ആജീവനാന്തം ക്രിസ്തു തങ്ങളുടെ ഇടയിൽ ഭക്ഷണം വിതരണം ചെയ്യണമെന്ന് അവർ ആഗ്രഹിച്ചു.

തന്റെ അടുക്കൽ വരികയും തന്നിൽ വിശ്വസിക്കുകയും ചെയ്യുന്ന എല്ലാവരെയും തൃപ്തിപ്പെടുത്തുന്ന ജീവന്റെ അപ്പമായി തന്നെത്തന്നെ അർപ്പിച്ചുകൊണ്ട് യേശു അവർക്ക് മറുപടി നൽകുന്നു (6:35).

എന്നാൽ അവർ യേശുവിനെ കണ്ടിട്ടും അവനിൽ വിശ്വസിച്ചില്ല (6:36).

6:37-40 ലെ യേശുവിന്റെ വാക്കുകളുടെ സന്ദർഭം ഇതാണ്.

താൻ പറഞ്ഞ കാര്യങ്ങളുടെ ഗൗരവം മനസ്സിലാക്കാതെ അവർ സംസാരിക്കുമ്പോഴും ക്രിസ്തു അതിൽ കണ്ടെത്തുന്ന നീക്കുപോക്ക്, പാപികളുടെ രക്ഷയ്ക്കു വേണ്ടി കരുതലോടെ ഇരിക്കുന്ന ദൈവത്തിന് ഒരു രക്ഷാകര പദ്ധതിയുണ്ട് എന്നുള്ളതാണ്. ആ ചിന്തയുടെ സൂചനകൾ വി.ലൂക്കോസ് 10:21-22 നമുക്ക് കണ്ടെത്താനാവും.

കൂടാതെ, ജീവന്റെ അപ്പം എന്നതിനെക്കുറിച്ച് യേശു ഈ വിപുലമായ പ്രഭാഷണം നടത്തിയ ശേഷം, അവന്റെ ശിഷ്യന്മാരെന്ന് അവകാശപ്പെട്ടിരുന്ന ചിലർ അവൻ പറയുന്ന കാര്യങ്ങളിൽ ഇടറിവീഴുകയും അവനെ പിന്തുടരുന്നത് നിർത്തുകയും ചെയ്തു (വി. യോഹ. 6:60, 61, 66). ഒരു വലിയ അനുയായി വൃന്ദത്തിനെ കെട്ടിപ്പടുക്കാൻ ആയിരുന്നു യേശു ശ്രമിച്ചിരുന്നതെങ്കിൽ, അവൻ ഈ കൊഴിഞ്ഞുപോക്കിനെ നിരുത്സാഹപ്പെടുമായിരുന്നു. എന്നാൽ അവന്റെ ശ്രദ്ധ പിതാവിന്റെ ഇഷ്ടത്തിലും ആ ഇഷ്ടം ചെയ്യുന്നതിലും ആയിരുന്നു (6:38).

ദൈവം തന്റെ ഉദ്ദേശ്യം നിറവേറ്റും എന്നതിൽ കൂടുതൽ ഉറപ്പില്ല (യെശ. 46:10; ഇയ്യോബ് 42:2). എല്ലാ ഗോത്രങ്ങളിൽ നിന്നും ഭാഷകളിൽ നിന്നും ജനങ്ങളിൽ നിന്നും ജനതയിൽ നിന്നും ഒരു വലിയ സംഖ്യ പിതാവ് തന്റെ പുത്രന് നൽകിയിട്ടുണ്ട് എന്ന വസ്തുതയിലാണ് ആ ഉദ്ദേശ്യം കേന്ദ്രീകരിക്കുന്നത്. താൻ അവർക്ക് വേണ്ടി തന്നെത്തന്നെ മരണത്തിനേല്പിക്കുകയും അനേകരുടെ പാപം വഹിക്കുകയും ചെയ്തു (വെളി. 5:9; യെശ. 53:10-12). അതുകൊണ്ട് ആളുകൾ യേശുവിനെ നിരസിച്ചപ്പോൾ, അവന്റെ ശിഷ്യന്മാരാണെന്ന് അവകാശപ്പെട്ടവർ പോലും, തന്നെ നിരസിക്കുകയോ നിഷേധിക്കുകയോ ചെയ്തപ്പോഴും അവൻ യുഗ യുഗാന്തരങ്ങൾക്കായുള്ള ദൈവിക പദ്ധതിയിൽ ശ്രദ്ധ കേന്ദ്രീകരിച്ചു.

1. തന്നിൽ വിശ്വസിക്കുന്ന എല്ലാവർക്കും നിത്യജീവൻ നൽകുന്ന ജീവനുള്ള അപ്പമായി



ക്രിസ്തു തന്നെത്തന്നെ സമർപ്പിക്കുന്നു (6:35).

വി.യോഹന്നാൻ 6:35: "യേശു അവരോടു പറഞ്ഞു, 'ഞാൻ ജീവന്റെ അപ്പമാണ്; എന്റെ അടുക്കൽ വരുന്നവന് വിശക്കുകയില്ല, എന്നിൽ വിശ്വസിക്കുന്നവന് ഒരിക്കലും ദാഹിക്കുകയുമില്ല. യേശുവിന്റെ വാക്കുകൾ ഒരു അമൂർത്തമായ (abstract) ഒരു പ്രസ്താവനയല്ല, മറിച്ച് ആളുകൾ അവന്റെ അടുക്കൽ വന്ന് അവനിൽ വിശ്വസിക്കാനുള്ള ഓർമ്മപ്പെടുത്തലും ക്ഷണവുമാണ്.

ഒരു മനുഷ്യനും ചെയ്യാൻ കഴിയാത്ത അതിശയിപ്പിക്കുന്ന അവകാശവാദവുമാണിത്. നാം അവന്റെ അടുക്കൽ വരികയും അവനിൽ വിശ്വസിക്കുകയും ചെയ്താൽ, അവൻ നമ്മെ ആത്മീയമായി നിത്യമായി തൃപ്തിപ്പെടുത്തുകയും നിലനിർത്തുകയും ചെയ്യുമെന്ന് യേശു ഉറപ്പ് പറയുന്നു.

ഈ രക്ഷയും നിത്യജീവനും ചിലർക്ക് മാത്രമായി പരിമിതപ്പെടുത്തുന്നില്ല എന്നുള്ളത് പരമപ്രധാനമായ സംഗതിയാണ്.

യേശുവിൽ വിശ്വസിക്കുന്നവന് നിത്യജീവൻ ലഭിക്കും (യോഹന്നാൻ 3:16). ഈ തുറന്ന ക്ഷണത്തോടെയാണ് ബൈബിൾ അവസാനിക്കുന്നത്

(വെളി. 22:17), 'വെളിപ്പാടു 22:17 വരിക എന്നു ആത്മാവും മണവാട്ടിയും പറയുന്നു; കേൾക്കുന്നവനും: വരിക എന്നു പറയട്ടെ; ദാഹിക്കുന്നവൻ വരട്ടെ; ഇച്ഛിക്കുന്നവൻ ജീവജലം സൗജന്യമായി വാങ്ങട്ടെ.

'നിങ്ങൾ തിരഞ്ഞെടുക്കപ്പെട്ടവരിൽ ഒരാളാണെങ്കിൽ വരൂ'' എന്ന് ബൈബിൾ ഒരിക്കലും പറയുന്നില്ല. നമ്മളെപ്പോലെ തന്നെ യേശുവിന്റെ അടുക്കൽ വരാനും, അവൻ എല്ലാവരെയും സ്വാഗതം ചെയ്യുമെന്ന് അറിയാനും, അവൻ എല്ലാവരെയം ക്ഷണിക്കുന്നു.

**2. അവനെ നിരസിക്കുന്നവർ (6:36)**

മതവിശ്വാസികളും, ധാർമ്മികമായി നേരുള്ളവരുമായ ആളുകൾ പോലും, പാപത്തിൽ നിരാശരായി നഷ്ടപ്പെടുകയും ചെയ്യാറുണ്ട്. വിശ്വസിക്കാനുള്ള ഏറ്റവും നല്ല കാരണങ്ങളെപ്പോലും അവർ നിരസിക്കും. മതപരവും ധാർമ്മികവുമായ ജീവിതം നയിക്കുന്നു എന്ന് അവകാശപ്പെടുന്ന യഹൂദന്മാരോട് സംസാരിക്കുകയായിരുന്നു യേശു.

ശബ്ബത്തും പല യഹൂദ ആചാരങ്ങളും ആചരിക്കുന്നതിൽ അവർ തീക്ഷ്ണതയുള്ളവരായിരുന്നു. എന്നിട്ടും ഇവിടെ അവർ യേശു ഒരു വലിയ ജനക്കൂട്ടത്തിന് അത്ഭുതകരമായി അപ്പവും മീനും നൽകുന്നത് കണ്ടു, അവരുടെ രോഗികളിൽ പലരെയും അവൻ സുഖപ്പെടുത്തുന്നത് കണ്ടു.

എന്നാൽ യേശുവിന്റെ വിലയിരുത്തൽ ഇതാണ് വി. യോഹന്നാൻ 6:36; "എന്നാൽ നിങ്ങൾ എന്നെ കണ്ടിട്ടും വിശ്വസിക്കുന്നില്ല എന്നു ഞാൻ നിങ്ങളോടു പറഞ്ഞുവല്ലോ."

ആളുകൾ ക്രിസ്തുവിനെ നിരാകരിക്കുന്നത് ചിലപ്പോൾ അവനിൽ വിശ്വസിക്കുന്നതിനുള്ള ശക്തമായ തെളിവുകളുടെ അഭാവം കൊണ്ടാണ്. അങ്ങനെയാണ് അവർ ഇവിടെ പറയുന്നത്. 'ഒരു യഥാർത്ഥ അത്ഭുതം കാണിക്കൂ, ഞാൻ വിശ്വസിക്കും.

വെളിച്ചത്തേക്കാൾ ഇരുട്ടിനെ സ്നേഹിക്കുന്നതിനാൽ ആളുകൾ യേശുവിനെ നിരസിക്കുന്നു (3:19–21). ക്രിസ്തുവിനു പുറമെയുള്ള ആളുകൾ അവരുടെ അതിക്രമങ്ങളിലും പാപങ്ങളിലും ആത്മീയമായി മരിച്ചവരാണ് (എഫേ. 2:1–3). സാത്താൻ അവരുടെ കണ്ണുകളെ അന്ധമാക്കിയതിനാൽ അവർക്ക് ആത്മീയ സത്യം മനസ്സിലാക്കാൻ കഴിയില്ല (1 കൊരി. 2:14).

3. പിതാവ് യേശുവിന് നൽകിയവരെല്ലാം തീർച്ചയായും രക്ഷിക്കപ്പെടും (6:37).

വി. യോഹന്നാൻ 6:37എ: 'പിതാവ് എനിക്ക് നൽകുന്നതെല്ലാം എന്റെ അടുക്കൽ വരും....' ലോകസ്ഥാപനത്തിനുമുമ്പ് പിതാവ് തന്റെ പുത്രനു നൽകാൻ തിരഞ്ഞെടുത്ത തിരഞ്ഞെടുക്കപ്പെട്ടവരെയാണ് ഇത് സൂചിപ്പിക്കുന്നത്.

6:39 ലും 10:29 ലും പിതാവ് തനിക്ക് നൽകിയവരെയാണ് യേശു പരാമർശിക്കുന്നത്. വി. യോഹന്നാൻ 18:9 നീ എനിക്കു തന്നവരിൽ ആരും നഷ്ടമായിപ്പോയിട്ടില്ല എന്നു അവൻ പറഞ്ഞ വാക്കിന്നു ഇതിനാൽ നിവൃത്തിവന്നു.

വി. യോഹന്നാൻ 17–ലെ തന്റെ പ്രാർത്ഥനയിൽ അവൻ അത് അഞ്ച് തവണ ആവർത്തിക്കുന്നു: വി. യോഹന്നാൻ 17:2: '...നീ അവനു നൽകിയ എല്ലാവർക്കും അവൻ നിത്യജീവൻ നൽകേണ്ടതിന്, എല്ലാ ജഡത്തിന്മേലും നീ അവന് അധികാരം നൽകിയതുപോലെ.'

വി. യോഹന്നാൻ 17:6 'ലോകത്തിൽനിന്നു നീ എനിക്കു തന്ന മനുഷ്യർക്ക് ഞാൻ നിന്റെ നാമം വെളിപ്പെടുത്തിയിരിക്കുന്നു; അവർ നിങ്ങളുടേതായിരുന്നു, നിങ്ങൾ അവരെ എനിക്ക് തന്നു, അവർ നിങ്ങളുടെ വാക്ക് പാലിച്ചിരിക്കുന്നു.

വി. യോഹന്നാൻ 17:9: "ഞാൻ അവർക്കുവേണ്ടി അപേക്ഷിക്കുന്നു; ഞാൻ ലോകത്തിന് വേണ്ടിയല്ല, നീ എനിക്ക് തന്നവരോടാണ് ചോദിക്കുന്നത്. കാരണം അവർ നിന്റേതാണ്....'

വി. യോഹന്നാൻ 17:24: 'പിതാവേ, ലോകസ്ഥാപനത്തിനു മുമ്പ് നീ എന്നെ സ്നേഹിച്ചതിനാൽ, നീ എനിക്ക് തന്നിരിക്കുന്ന എന്റെ മഹത്വം അവർ കാണേണ്ടതിന്, നീ എനിക്ക് തന്നിരിക്കുന്ന അവരും എന്നോടുകൂടെ ഉണ്ടായിരിക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു.

ജോൺ ബന്യൻ ഇന്ന് പ്രശസ്തനായ ആയ എഴുത്തുകാരൻ വി. യോഹന്നാൻ 6:37–നെ അടിസ്ഥാനപ്പെടുത്തി എഴുതിയ പുസ്തകമാണ് 'യേശു ക്രിസ്തുവിലേക്ക് സ്വാഗതം.'

ഇവിടെ യേശുവിന്റെ പ്രസ്താവന നിരുപാധികമാണെന്ന് അദ്ദേഹം പോയിന്റ് ചെയ്യുന്നു (പേജ് 256–257). അത് ഒരു അപവാദവുമില്ലാതെ സംഭവിക്കും, കാരണം അത് ദൈവത്തിന്റെ ഹിതത്തെ ആശ്രയിച്ചിരിക്കുന്നു, അത് അവന് നിറവേറ്റാൻ കഴിയും.

ഇതിനെ ചിലപ്പോൾ 'പ്രതിരോധിക്കാനാവാത്ത കൃപ' / Irresistible grace എന്ന് വിളിക്കുന്നു. ആരുടെയും ഇഷ്ടത്തിന് വിരുദ്ധമായി ചവിട്ടിയും നിലവിളിച്ചും ദൈവം ആളുകളെ ക്രിസ്തുവിലേക്ക് വലിച്ചിഴയ്ക്കുന്നു എന്നല്ല ഇതിനർത്ഥം. ആരും ഇഷ്ടമില്ലാതെ ക്രിസ്തുവിന്റെ അടുക്കൽ വരുന്നില്ല.

പകരം, ദൈവം പാപികളെ ക്രിസ്തുവിലേക്ക് വരാൻ സന്നദ്ധരാക്കുന്നു എന്നാണ് അർത്ഥമാക്കുന്നത് (സങ്കീ. 110:3).

പൗലോസ് ലുദിയയോട് സുവിശേഷം പ്രസംഗിച്ചപ്പോൾ, നാം വായിക്കുന്നു (പ്രവൃത്തികൾ 16:14, പൗലോസ് പറഞ്ഞ കാര്യങ്ങളോട് പ്രതികരിക്കാൻ കർത്താവ് അവളുടെ ഹൃദയം തുറന്നു.' ദൈവം അവളുടെ ഹൃദയം തുറന്നില്ലായിരുന്നുവെങ്കിൽ അവൾ അനുകൂലമായി പ്രതികരിക്കില്ലായിരുന്നു.

ഒരുവൻ ക്രിസ്തുവിൽ വിശ്വസിച്ചിട്ടുണ്ടെങ്കിൽ, അത് വിശ്വസിക്കാൻ കർത്താവ് അവന്റെ ഹൃദയം തുറന്നതുകൊണ്ടാണ്. പരിശുദ്ധാത്മാവ് നിങ്ങൾക്ക് പുതിയ ജീവൻ പകർന്നതിനാൽ നിങ്ങൾ വിശ്വസിച്ചു.

അവന്റെ കൃപയാൽ, ലോകസ്ഥാപനത്തിനുമുമ്പ് പിതാവ് തന്റെ പുത്രനു നൽകാൻ സ്നേഹത്തിൽ നമ്മളെ തിരഞ്ഞെടുത്ത്. അതിനാൽ നമ്മൾ വിശ്വസിച്ചു. പിതാവ് യേശുവിന് നൽകിയിട്ടുള്ളവരെല്ലാം തീർച്ചയായും രക്ഷിക്കപ്പെടും. അവന്റെ ഉദ്ദേശ്യം നിറവേറ്റാനുള്ള ദൈവത്തിന്റെ ശക്തമായ ഹിതത്തെ തടയാൻ ഒരു പാപിക്കും കഴിയില്ല (സങ്കീ. 115:3).

**4. പിതാവ് നൽകിയിട്ടുള്ള എല്ലാവർക്കുമുള്ള രക്ഷ (6:37–40).**

ഈ വാക്യങ്ങൾ യേശുവിന്റെ അടുക്കൽ വന്ന് അവനിൽ വിശ്വസിക്കുന്ന എല്ലാവർക്കും രക്ഷയുടെ ഉറപ്പ് നൽകുന്നതിനുള്ള അത്ഭുതകരമായ അടിത്തറയാണ്.

നാല് കാര്യങ്ങൾ ശ്രദ്ധിക്കുക: A. പിതാവ് നൽകിയ എല്ലാവരെയും യേശു സൂക്ഷിക്കും (6:37b).

വി. യോഹന്നാൻ 6:37b: '... എന്റെ അടുക്കൽ വരുന്നവനെ ഞാൻ തള്ളിക്കളയുകയില്ല.' തന്റെ അടുക്കൽ വരുന്ന എല്ലാവരെയും ക്രിസ്തു സ്വാഗതം ചെയ്യും എന്നാണ്. അത് തീർച്ചയായും സത്യമാണ്, അത് കുരിശിലെ കള്ളനായാലും, സഭയെ പീഡിപ്പിക്കുന്ന പൗലോസായാലും.

പിതാവ് അവനു നൽകുന്നതെല്ലാം തീർച്ചയായും അവന്റെ അടുക്കൽ വരും.

B. പിതാവിന്റെ ഇഷ്ടം ചെയ്യുന്നതിലേക്ക് ആയി പിതാവ് നൽകിയ എല്ലാവരെയും യേശു സൂക്ഷിക്കും (6:38).

വി. യോഹന്നാൻ 6:38: 'ഞാൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്നത് എന്റെ സ്വന്തം ഇഷ്ടമല്ല, എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്യാൻ വേണ്ടിയാണ്.' ആളുകൾ തന്നോട് പ്രതികരിക്കുമോ ഇല്ലയോ എന്നതിനെ അടിസ്ഥാനമാക്കിയല്ല, മറിച്ച് അവൻ സ്വർഗത്തിൽ നിന്ന് ഇറങ്ങിവന്നു (യോഹന്നാൻ 6:33, 38, 41, 42, 50, 51, 58) എന്ന വസ്തുതയിലാണ് യേശു തന്റെ ദൗത്യത്തിന്റെ വിജയത്തെ അടിസ്ഥാനമാക്കുന്നത്. പിതാവിന്റെ മഹത്വത്തിനായി (17:5), പിതാവിന്റെ ഇഷ്ടം ചെയ്യാൻ. എന്താണ് പിതാവിന്റെ ഇഷ്ടം?

C. നൽകപ്പെട്ടവർ നഷ്ടപ്പെടാതെ അവസാനം ഉയർത്തെഴുന്നേൽക്കുക (6:39).

വി. യോഹന്നാൻ 6:39: 'എന്നെ അയച്ചവന്റെ ഇഷ്ടം ഇതാണ്, അവൻ എനിക്ക് തന്നതിൽ നിന്ന് ഒന്നും നഷ്ടപ്പെടാതെ, അവസാന നാളിൽ ഉയിർത്തെഴുന്നേൽക്കുക.' 'അവസാന ദിവസം' എന്നത് യോഹന്നാനിൽ മാത്രം വരുന്ന ഒരു വാക്യമാണ് (5:28, 29; 11:24; 12:48).

ചുരുക്കത്തിൽ, പിതാവിന്റെ ഇഷ്ടം പുത്രനെ കാണുകയും അവനിൽ വിശ്വസിക്കുകയും ചെയ്യുന്ന ഏവർക്കും നിത്യജീവൻ ഉണ്ടായിരിക്കുകയും യേശു അവനെ അവസാന നാളിൽ ഉയിർപ്പിക്കുകയും ചെയ്യും എന്നുള്ളതാണ്.(6:40).

താൻ ഉയർത്തുന്നവരെ പിതാവ് തനിക്ക് നൽകിയവർ എന്ന് പരാമർശിക്കുന്നതിനു പകരം, ഇവിടെ യേശു 6:35 ന്റെ ക്ഷണ രീതിയിലേക്ക് മടങ്ങുന്നു.

അവിടെ 'എന്റെ അടുക്കൽ വരുന്നവൻ', 'എന്നിൽ വിശ്വസിക്കുന്നവൻ' എന്നിവയായിരുന്നു. ഇവിടെ, 'പുത്രനെ കാണുകയും അവനിൽ വിശ്വസിക്കുകയും ചെയ്യുന്ന എല്ലാവരും' ആണ്. "കാണുക" എന്നത് യേശു ആരാണെന്നുള്ള അറിവിനെ സൂചിപ്പിക്കുന്നു. നിങ്ങൾക്ക് ഒന്നും അറിയാത്ത ഒരാളെ വിശ്വസിക്കാൻ കഴിയില്ല. വി. യോഹന്നാൻ ഈ സുവിശേഷം എഴുതിയത് യേശു ആരാണെന്ന്–ദൈവത്തിന്റെ പുത്രനായ ക്രിസ്തു–നമുക്ക് കാണിച്ചു തരാനാണ്, അങ്ങനെ നാം അവന്റെ നാമത്തിൽ വിശ്വസിക്കുകയും നിത്യജീവൻ പ്രാപിക്കുകയും ചെയ്യും (20:31). രക്ഷിക്കപ്പെടാൻ, നിങ്ങൾ തിരഞ്ഞെടുക്കപ്പെട്ടവരിൽ ഒരാളാണോ അല്ലയോ എന്ന് അന്വേഷിക്കരുത്. പകരം, "ആരാണ് യേശു?" എന്ന ചോദ്യത്തിന് ഉത്തരം നൽകുന്നതിൽ ശ്രദ്ധ കേന്ദ്രീകരിക്കുക. അപ്പോസ്തോലിക സാക്ഷ്യത്തിന്റെ അടിസ്ഥാനത്തിൽ അവനിൽ ആശ്രയിക്കുക. ◆

# His 'Bread for Life'

## St. John 6:35-46

**Fr Nithin V Rajan**



Every human being struggle for the basic needs of life. Once that is met, they move on to higher levels of needs and wants. Basically all human beings should be happy if they have their basic needs. To provide these basic needs, there are different ways for human and also for the whole universe. Some get it easily, some sweat to achieve it and some find it rarely. When someone provide them they are seen as a provider. In today's scriptural portion also we see Jesus Christ introducing Himself saying "I am the bread of life"

**"I am the bread of life":**

Bread is a figurative depiction of God's life-sustaining facility. Man needs bread for his sustenance, but man shall not live by Bread alone- is a strong ideology of the Holy Scriptures. When Christ declares that He is the Bread of Life, it means that He is the source of life. Therefore when Christ said "I am the bread of life" it means that he alone was needed for the survival of human beings.

Christ is the supplier of all our needs. The physical, mental and spiritual source should be Christ alone, when Christ is our source we will never be thirsty or hungry. As only God can supply all our needs.

With bread we live, without bread we die. It was as simple as that. By saying that Christ was the bread of life, He was stating that without Him there was only death – but with Him there was life abundance and that life is eternal!

**Give us this day our Daily Bread:**

"Our Father, Who art in heaven, hallowed be Thy name; Thy kingdom come; Thy will be done on earth as it is in heaven. Give us this day our daily bread". This is the prayer Jesus taught His apostles when they asked Christ to teach them to pray. We need to learn a lot from this humble simple pray. God didn't teach us to pray for the luxuries and blessings of this worldly vanity, but instead taught to pray for the daily bread.

In the Old Testament we can see about the daily food the Israelites received from Heaven. 'Manna' which they could collect how much ever needed but only for that day. If kept more than a day it would stink and rot. Every day without fail when Moses was leading the Israelites to the promise land they received the Manna from above in the desert.

Manna economy: Equitable distribution of resources where each one gets according to his want and there is no power in the hands of few.

Christ is clearly teaching His Apostles not to be worried about anything, just pray for your daily needs. In the Sermon on the Mount Jesus says ***St Matthew 6:31-34*** *"So do not worry, saying, 'What shall we eat?' or 'What shall we drink?' or 'What shall we wear?' For the pagans run after all these things, and your heavenly Father knows that you need them. But seek first his kingdom and his righteousness, and all these things will be given to you as well. Therefore do not worry about tomorrow, for tomorrow will worry about itself. Each day has enough trouble of its own."*

**Not bread alone:**

When Jesus was tempted by Satan and was asked to change stone to bread Jesus says, It is written: *"Man shall not live on bread alone, but on every word that comes from the mouth of God"* ***St. Matthew 4:4***. Christ while saying pray for daily food, didn't just mean to fill the stomach. It also meant the filling of the mind, body and soul. That is the reason Christ said "Do not work for food that spoils, but for food that endures to eternal life".

Today, in the present world some have surplus food and the other face the scarcity. Only when a human being understands that the food he collects will perish and can't hold on to it very long, he comes to his senses. The understanding of goodness they can receive by sharing the perishable than hoarding will bless him.

***Deuteronomy 8:2-3*** *"Remember how the Lord your God led you all the way in the wilderness these forty years, to humble and test you in order to know what was in your heart, whether or not you would keep his commands. He humbled you, causing you to hunger and then feeding you with manna, which neither you nor your ancestors had known, to teach you that man does not live on bread alone but on every word that comes from the mouth of the Lord".*

**Unbelieving crowd:**

*"At this the Jews there began to grumble about him because he said, "I am the bread that came down from heaven." They said, "Is this not Jesus, the son of Joseph, whose father and mother we know? How can he now say, 'I came down from heaven'?"* ***St. John 6:41-42.*** The Jewish community couldn't accept Jesus as Christ. For them He was just a simple human being. They couldn't understand His divine purpose and actions. They saw Him with a common understanding. They could not accept the actions and wonders He performed.

Here is a big and the most important question we need to ask ourselves? Where do we place Jesus Christ in our lives? Do we just see Him as a provision provider of our needs or as My Lord and God. When we see Jesus only as a Sunday Christian or a person to get rid of our problems, we lose something very vital and important. We need to give place for God to act in our lives. We need Christ at the Driver's seat of our life. Unless we invite Christ, He will not enter into us. ***Revelation 3:20*** *"Here I am! I stand at the door and knock. If anyone hears my voice and opens the door, I will come in and eat with that person, and they with me".* Unless we invite Christ into us He will remain to be a stranger in our lives.

When we obey God's will and live by His words in the Holy Scriptures, we nourish on the Bread of Life given by our heavenly Father. When we do so we will be rewarded eternal life, and we wouldn't perish. Amen.





**കേരളാ കൗൺസിൽ ഓഫ് ചർച്ച്സ് നടപ്പാക്കുന്ന സ്നേഹസ്പർശം പദ്ധതി ഉദ്ഘാടനം ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നിർവ്വഹിക്കുന്നു.**



**കണ്ടത്തിൽ കെ. സി വർഗീസ് മാപ്പിള അനുസ്മരണം യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് ഉദ്ഘാടനം ചെയ്യുന്നു.**



**കാദീശാ സിറിയൻ പള്ളി എത്യോപ്യൻ ഓർത്തഡോക്സ് സഭയിൽ നിന്നും എത്തിയ പ്രതിനിധിസംഘം സന്ദർശിച്ചപ്പോൾ.**



**കുന്നംകുളം ഭദ്രാസന വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പാഥേയം പദ്ധതിയുടെ ഭാഗമായി ജൂൺ 19 ഞായറാഴ്ച കൊണ്ടാഴി സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളിയിലെ യുവജനപ്രസ്ഥാനത്തിന്റെ സഹായത്തോടെ അനേകം ആളുകൾക്ക് ഉച്ച ഭക്ഷണം എത്തിച്ചു നൽകി. യൂഹാനോൻ മാർ പോളിക്കർപ്പോസ് മെത്രാപോലീത്താ ഉദ്ഘാടനം നിർവഹിച്ചു. വൈസ് പ്രസിഡന്റ് ഫാ. ഷിജു കാട്ടിൽ, കൊണ്ടാഴി ഇടവക വികാരി ഫാ. ജെറിൻ, ഭദ്രാസന സെക്രട്ടറി ഷിജോ ജോൺസൻ, പാഥേയം കൺവീനർമാരായ ഷിജിൻ സി എസ്. ഫ്‌ളെമിൻ, ഭദ്രാസന കമ്മിറ്റി അംഗങ്ങൾ, വിദ്യാർത്ഥി പ്രസ്ഥാനം യൂണിറ്റ് പ്രവർത്തകർ എന്നിവർ സന്നിഹിതരായിരുന്നു.**

## ഫാ. ഡോ. സി. ഒ. വറുഗ്ഗീസ് അന്തരിച്ചു

ടെക്സാസ്: സൗത്ത് വെസ്റ്റ് അമേരിക്കൻ ഭദ്രാസനത്തിലെ സീനിയർ വൈദികനായ ഫാ. ഡോ. സി. ഒ. വറുഗ്ഗീസ് അന്തരിച്ചു.

1936 ഏപ്രിൽ 23-ന് തുമ്പമണ്ണിൽ ചക്കിട്ടടത്ത് കുടുംബത്തിൽ വറുഗ്ഗീസ് ഉമ്മന്റെയും തങ്കമ്മയുടെയും മകനായാണ് ജനിച്ചത്. സഹോദരങ്ങൾ: യോഹന്നാൻ, ഏലിയാമ്മ, മാത്യു, മേരിക്കുട്ടി, തോമസ്, ആനി.

പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് (ബി.എസ്.സി.), ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം (ജി.എസ്.ടി.), യൂണിയൻ സെമിനാരി, ന്യൂയോർക്ക് (എസ്.ടി.എം.), സെൻറ് വ്ളാഡിമിർ സെമിനാരി, ഡ്യൂക്ക് യൂണിവേഴ്സിറ്റി (എം.ആർ.ഇ), കോർപ്പസ് ക്രിസ്റ്റി സ്റ്റേറ്റ് യൂണിവേഴ്സിറ്റി (എം.എസ്), ടെക്സസ് സതേൺ യൂണിവേഴ്സിറ്റി (Ed.D) എന്നിവിടങ്ങളിൽ പഠിച്ച് ഉന്നത ബിരുദങ്ങൾ നേടി.

1957-ൽ ഡാനിയേൽ മാർ ഫീലക്സിനോസിൽ നിന്ന് ശെമ്മാശ്ശപട്ടവും 1961 ജൂൺ 16-ന് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായിൽ നിന്ന് വൈദീക പട്ടവും സ്വീകരിച്ചു.

ആറാട്ടുപുഴ സെൻറ് മേരീസ്, കാരൂർ സെൻറ് പീറ്റേഴ്സ്, കുമ്പഴ സെൻറ് മേരീസ്, മദ്രാസ് സെന്റ് തോമസ് കത്തീഡ്രൽ, തിരുവട്ടിയൂർ സെൻറ് മേരീസ്, താംബരം സെൻറ് ഗ്രീഗോറിയോസ്, ആവഡി സെൻറ് ജോർജ്ജ് , കാൺപൂർ സെന്റ് മേരീസ്, സെന്റ് തോമസ് ഹൂസ്റ്റൺ, സെൻറ് സ്റ്റീഫൻസ് എന്നിവിടങ്ങളിൽ ഇടവക വികാരിയായി സേവനമനുഷ്ഠിച്ചു.

കഴിഞ്ഞ 50 വർഷമായി അമേരിക്കയിൽ വിവിധ ദേവാലയങ്ങളിൽ സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു വരികയായിരുന്നു. ഹൂസ്റ്റണിലെ ആദ്യത്തെ ഓർത്തഡോക്സ് ഇടവക സമൂഹത്തിന്റെ സ്ഥാപക വികാരിയായിരുന്നു അദ്ദേഹം.

തന്റെ അജപാലന ശുശ്രൂഷയിൽ, യുവതീ-യുവാക്കളെ അവരുടെ വിശ്വാസത്തിലും പഠനത്തിലും ജോലിയിലും പ്രചോദിപ്പിക്കുവാൻ അച്ചൻ പ്രത്യേകം താല്പര്യം എടുത്തിരുന്നു. അമേരിക്കയിലെ യുവതലമുറയുടെ ഉപയോഗത്തിനായി വിശുദ്ധ കുർബാനയുടെ പൊതു പ്രാർത്ഥന പുസ്തകവും പ്രസിദ്ധീകരിക്കാൻ അദ്ദേഹം പ്രത്യേകം പരിശ്രമിച്ചു.

സംസ്കാര ശുശ്രൂഷകൾ ഹൂസ്റ്റൺ സെൻറ് സ്റ്റീഫൻസ് ഓർത്തഡോക്സ് ദേവാലയത്തിൽ പിന്നീട് നടക്കും.



ഓർത്തഡോക്സ് സഭ അടൂർ-കടമ്പനാട് ഭദ്രാസന സെക്രട്ടറിയായി തിരഞ്ഞെടുത്ത ഫാ. മാത്യൂസ് പ്ലാവിളയിൽ.



MALANKARA ORTHODOX SYRIAN CHURCH






ചെമ്പകശ്ശേരിൽ കൊച്ചുകൊച്ച് രചിച്ച 'മരണമില്ലാത്ത സഭാ സ്മരണകൾ' ഗീവർഗീസ് മാർ കൂറിലോസ് കൊല്ലാട് പള്ളിയിൽ പ്രകാശനം ചെയ്തു. കെ. വി. മാമ്മനാണ് പ്രസാധകൻ.



35th Remembrance day of M. Chackopillai the Founder Secretary of Malankara Orthodox Syrian Church Medical Mission Hospital, Kolenchery.

## ചാലിശേരി പള്ളി: സബ് കളക്ടറുടെ ഉത്തരവ് ഹൈക്കോടതി സ്റ്റേ ചെയ്തു

കൊച്ചി: തൃശൂർ ഭദ്രാസനത്തിലെ ചാലിശ്ശേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളിയിൽ ക്രമസമാധാനം പ്രശ്നം ഉണ്ടെന്ന വ്യാജേന യാക്കോബായ വിഭാഗത്തിന്റെ അപേക്ഷയിന്മേൽ ക്രിമിനൽ നടപടിക്രമം 145(1) പ്രകാരം പള്ളിയുടെ സെമിത്തേരിയിൽ യാക്കോബായ വിഭാഗത്തിനു നിയമ വിരുദ്ധമായി പ്രവേശനത്തിനു അനുമതി നൽകിയ ഒറ്റപ്പാലം സബ് ഡിവിഷനൽ മജിസ്ട്രേറ്റിന്റെ(സബ് കളക്ടർ) ഉത്തരവും നടപടിക്രമങ്ങളും ഹൈക്കോടതി സ്റ്റേ ചെയ്തു. പ്രഥമദൃഷ്ട്യാ ഉത്തരവും നടപടിക്രമവും നിയമവിരുദ്ധമാണെന്നു കണ്ടതിനാലാണ് സ്റ്റേ ചെയ്തത്. സുപ്രീംകോടതി വിധിയിലൂടെ സിവിൽ തർക്കങ്ങൾ അവസാനിച്ചതും ക്രമസമാധാന പ്രശ്നങ്ങൾ ആരെങ്കിലും സൃഷ്ടിച്ചാൽ ഓർത്തഡോക്സ് സഭയുടെ വികാരിക്കും വിശ്വാസികൾക്കും പോലീസ് സംരക്ഷണം നൽകണമെന്ന ഹൈക്കോടതിയുടെ ഉത്തരവും നിലനിൽക്കുന്നതുമായ പള്ളിയുടെ സെമിത്തേരിയെ സംബന്ധിച്ച് സബ് കളക്ടർ ക്രിമിനൽ നടപടിക്രമം 145 പ്രകാരം ഇടപ്പെട്ട് യാക്കോബായ വിഭാഗത്തിനു പ്രവേശനം അനുവദിച്ച് ഉത്തരവ് ഇറക്കിയത് നിയമവിരുദ്ധമാണെന്ന് ഓർത്തഡോക്സ് സഭക്ക് വേണ്ടി ഹാജരായ സീനിയർ അഭിഭാഷകൻ എസ്. ശ്രീകുമാറും, അഡ്വ. റോഷൻ ഡി അലക്സാണ്ടറും ചൂണ്ടിക്കാട്ടി.




# മരുഭൂമിയെ പച്ചപുതപ്പിച്ച് ഈ ദേവാലയം



അൽഐൻ സെന്റ് ഡയനീഷ്യസ് ഓർത്തഡോക്സ് ദേവാലയത്തിൽ ഒലിവ് തൈ നടുന്നു

ശമീറുൽ ഹഖ് തിരുത്തിയാട്

അൽഐൻ സെന്റ് ഡയനീഷ്യസ് ഓർത്തഡോക്സ് ദേവാലയത്തിലെ പ്രകൃതിസ്നേഹികൾ മരുഭൂമിയിൽ കൃഷിയിലൂടെ വിജയഗാഥ തീർത്തിരിക്കുന്നു. 75 ലേറെ ഇനങ്ങളിലായി പഴം, പച്ചക്കറി, ഔഷധ സസ്യങ്ങളാണ് ദേവാലയത്തോട് ചേർന്ന് നട്ടുപിടിപ്പിച്ചത്. തെങ്ങ്, മുരിങ്ങ, നാരങ്ങ, കശുമാവ്, പേര, നെല്ലിക്ക, ചാമ്പക്ക, അത്തി, വാളൻപുളി, അവക്കാഡോ, ചോളം, നെല്ല് വാഴ, മഞ്ഞൾ, കാച്ചിൽ, പയർ, വെണ്ട, വഴുതന, മുളക്, തക്കാളി, ചീര, ഉള്ളി, ബ്രഹ്മി, പനിക്കൂർക്ക, തുളസി, ചെമ്പരുത്തി, കുന്തിരിക്കം, കാറ്റർ വാഴ, മുല്ല , റോസ് തുടങ്ങിയവയെല്ലാം ഇവിടെ കൃഷിചെയ്യുന്നുണ്ട്. ഇടവക വികാരി റവ. ഫാ. ജോൺസൺ ഐപ്പ് നേതൃത്വം നൽകുന്ന പരിസ്ഥിതി കൂട്ടായ്മയാണ് മരുഭൂമിയിൽ അസാധ്യമെന്ന് തോന്നിയേക്കാവുന്ന കാർഷികപ്രവർത്തനങ്ങൾ വിജയകരമാക്കുന്നതിൽ മുന്നിൽ നിൽകുന്നത്.

അൽഐൻ ദേവാലയത്തിന്റെ വിസ്തൃതമായ പരിസരത്തെ മരുഭൂമിയുടെ പ്രകൃതത്തിൽ നിന്നും പച്ചപ്പ് നിറഞ്ഞ നമ്മുടെ നാടിന്റെ പ്രകൃതിയിലേക്ക് ഉയർത്തുകയാണ് ഈ കാർഷിക മുന്നേറ്റത്തിന്റെ പ്രധാന ലക്ഷ്യം. അതോടൊപ്പം വളർന്നു വരുന്ന തലമുറയെ നാട്ടിൻപുറത്തിന്റെ നന്മയിലേക്കും പ്രകൃതിയിലേക്കും അവരെ നയിക്കുക എന്നതും ലക്ഷ്യമാണ്. ഒരു വർഷത്തിലധികമായി ഇവിടെ ചിട്ടയായ കാർഷികപ്രവർത്തനങ്ങൾ നടന്നുവരുന്നുണ്ട്. ഈ യാത്ര വളരെ സംഭവബഹുലമാണെന്ന് ഫാ. ജോൺസൺ ഐപ്പ് ഓർത്തെടുക്കുന്നു. നിർജ്ജീവമെന്ന് തോന്നിയേക്കാവുന്ന ഈ മണ്ണിൽ തികച്ചും അത്ഭുതകരമായാണ് ജീവന്റെ നാമ്പുകൾ മുളച്ച് പൊങ്ങുന്നത്. അതിന് ഉദാഹരണമാണ് നാടൻ കപ്പ നട്ടതും അസാമാന്യമായ വലിപ്പത്തിൽ അതിന്റെ ഫലം ലഭിച്ചതും. വാഴകൃഷിയും പച്ചക്കറികളും തുടങ്ങി പലവിധത്തിലും രൂപത്തിലുമുള്ള സസ്യങ്ങൾ പരീക്ഷിക്കുവാനാണ് ഓരോരുത്തരും താൽപര്യമെടുക്കുന്നത്.

ഇതിനോടകം 160 മുരിങ്ങ മരങ്ങൾ നട്ടുപിടിപ്പിക്കുകയും അതിൽനിന്ന് ആറ് മാസത്തിൽ ഫലമെടുക്കുകയും ചെയ്തു. 75ഓളം ഇനം മരങ്ങളാണ് ഇവിടെ ഇനട്ടിരിക്കുന്നത്. ഇനിയും പല തരത്തിലുള്ള മരങ്ങളും ചെടികളും നട്ടുപിടിപ്പിക്കാനുള്ള തയ്യാറെടുപ്പിലാണ് ഇവർ. ദേവാലയത്തിലെ സൺഡേ സ്കൂൾ കുട്ടികൾ വിത്തുകൾ വിതച്ച് നെല്ലുകൃഷി നടത്തിയത് 2021 -ലെ ഗാന്ധി ജയന്തി ദിനത്തിലായിരുന്നു. 2021 കാലയളവിലെ പരിസ്ഥിതി പ്രവർത്തനങ്ങൾക്ക് സായിദ് മാനുഷിക ദിനത്തിൽ അബുദാബി പോലീസ് ജനറൽ കമാൻഡിന്റെ ആഭിമുഖ്യത്തിൽ നടന്ന പരിപാടിയിൽ ലഭ്യമായ അനുമോദന പത്രം ഇടവക ജനങ്ങൾക്കും കുട്ടികൾക്കും പ്രചോദനം നൽകുന്നതാണ്.

2022 ജൂൺ 5 ഒരേസമയം രണ്ട് വിധത്തിലാണ് ദേവാലയത്തിലെ വിശ്വാസികൾ നോക്കികണ്ടത്. സഭയുടെ ആരാധനചക്രം അനുസരിച്ച് അന്ന് പെന്തിക്കോസ്തി പെരുന്നാൾ ആണ്. അതോടൊപ്പം ലോക പരിസ്ഥിതി ദിനം കൂടിയായി ലോകം ആചരിക്കുകയുമാണ്. ആരാധനയുടെ വിശുദ്ധി പരിപാലിച്ചും പ്രകൃതിയോടുള്ള ഉത്തരവാദിത്തം ഏറ്റെടുത്തും ന്ന് വിശുദ്ധ കുർബാനാനന്തരം 'പ്രകൃതിദിനം' ആചരിക്കുകയും ചെയ്തു.

ഇടവകയിലെ ആബാലവൃദ്ധം ജനങ്ങളും ഒരുമിച്ച് കൂടി ദേവാലയത്തിലെ കൃഷിയിടത്തെ കൂടുതൽ ഹരിതാഭമാക്കുവാൻ തീരുമാനിച്ചിരിക്കുകയാണ്. നൂറിലേറെ കുട്ടികൾ വൃക്ഷത്തൈകളും പലയിനം വിത്തുകളും നടുവാനുള്ള ക്രമീകരണങ്ങൾ നടന്നുവരുന്നു. എല്ലാവരും ചേർന്ന് പ്രകൃതിദിന പ്രതിജ്ഞയും എടുക്കും. തങ്ങൾ നടുന്ന വൃക്ഷങ്ങളുടെയും മറ്റ് ചെടികളുടെയും ശാസ്ത്രനാമം തുടങ്ങി കൂടുതൽ വിവരങ്ങൾ ശേഖരിക്കുവാനും അവ ക്രോഡീകരിച്ച് അതാത് സസ്യത്തിന്റെ അടുത്ത് സ്ഥാപിക്കുവാനും എം.ജി.ഓ.സി.എസ്.എം അംഗങ്ങൾ തീരുമാനമെടുത്തിട്ടുണ്ട്. അതിന്റെ പ്രാരംഭപ്രവർത്തനങ്ങളും പുരോഗമിക്കുന്നുണ്ട്. അൽഐനിൽ വർഷങ്ങളായി കാർഷികരംഗത്ത് സജീവമായ സി.പി വിജയന്റെ മാർഗനിർദ്ദേശങ്ങൾ അൽഐൻ ദേവാലയത്തിലെ കാർഷികപ്രവർത്തനങ്ങൾക്ക് പ്രചോദനം നൽകുന്നുണ്ട്.



കത്തിപ്പാറത്തടം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ സ്ലീബാ പ്രതിഷ്ഠാ കർമ്മം ഇടവക മെത്രാപ്പോലീത്താ ഡോ. തോമസ് മാർ അത്താനാസിയോസ് നിർവ്വഹിച്ചു. വികാരി ഫാ. ജിജോ മത്തായി, ട്രസ്റ്റിമാരായ ഏലിയാസ് ചിറക്കച്ചാലിൽ, ജോസഫ് കെ. സി. എന്നിവർ നേതൃത്വം നൽകി.



സീറോ മലങ്കര കത്തോലിക്കാ സഭയുടെ മേജർ ആർച്ച് ബിഷപ്പ് മാർ ക്ലിമ്മീസ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അടൂർ – കടമ്പനാട് മെത്രാസനത്തിലെ ചായലോട് ആശ്രമത്തിൽ എത്തിച്ചേർന്ന് ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്തായുമായി കൂടിക്കാഴ്ച നടത്തി.



Dr. Joseph Mar Dionysius Metropolitan visited Thomas Chacko, DIG, SSB, along with Thomas Ramban, Calcutta Diocesean Secretary and Fr. Shinu Cherian, Asst. Vicar, MGO Cathedral, Bhilai.



പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഒന്നാം ഓർമ്മപ്പെരുന്നാളിനോട് അനുബന്ധിച്ചു നടത്തപ്പെട്ട കുന്നംകുളം ഭദ്രാസന കിഴക്കൻ മേഖലാ അനുസ്മരണസമ്മേളനം യൂഹാനോൻ മാർ പോളിക്കർപ്പോസ് ഉദ്ഘാടനം ചെയ്തു.




വായന എന്നത് അക്ഷരങ്ങളുടെ അനുഭവം മാത്രമല്ല അത് ജീവിതാനുഭവങ്ങൾ കൂടിയാണെന്ന് പ്രശസ്ത കവിയും കേരളാ ഫോക് ലോർ അക്കാദമി ചെയർമാനുമായ ഒ. എസ്. ഉണ്ണികൃഷ്ണൻ പറഞ്ഞു. പരുമല സെമിനാരി സ്കൂളിൽ വായനദിനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു. ജീവിതത്തിന്റെ താളത്തെ നിലനിർത്തുന്നതാണ് അറിവെന്നും അദ്ദേഹം പറഞ്ഞു. പുസ്തകത്തൊട്ടിലിന്റെ ആറാം വാർഷിക ഉദ്ഘാടനം പരുമല സെമിനാരി മാനേജരും സ്കൂൾ ലോക്കൽ മാനേജരുമായ കെ. വി. പോൾ റമ്പാൻ ഉദ്ഘാടനം ചെയ്തു. പി.ടി.എ. പ്രസിഡന്റ് മുഹമ്മദ് ബഷീർ പാലക്കീഴിൽ, ഹെഡ്മാസ്റ്റർ അലക്സാണ്ടർ പി. ജോർജ്ജ്, പൂർവ്വ വിദ്യാർത്ഥി സംഘടനാ പ്രസിഡന്റ് പി. ടി. തോമസ്, സംഘടനാ സെക്രട്ടറി കെ. എ. കരീം, SRG കൺവീനർ ജിനു രാജു എന്നിവർ പ്രസംഗിച്ചു.



Dr Paulos Gregorios Chair Seminar on Creative Conflict Resolution and Its Parameters at Sophia Centre, Kottayam.

## പുസ്തകം




### മരണമില്ലാത്ത സഭാ സ്മരണകൾ

**ചെമ്പകശ്ശേരിൽ കൊച്ചുകൊച്ച്**

പ്രസാധകൻ:

കെ. വി. മാമ്മൻ
മാങ്ങാനം പി.ഒ.
കോട്ടയം

വില: 150 രൂപ